൧൦൭൩-ാം ൧൮൯൭

പുസ്തകം ൧൩] ധനു [ലക്കം ൧൬

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച്ചചെയ്യാൻ സംഗതി വരരുത്"
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.



പ്രസിദ്ധകൻ
റി. ജീ. കൊച്ചുമ്മൻ.

Mar Thomas Press, Cottayam.

# പഞ്ചാംഗം

൧൯൦൭. മകരം ൧൦൮൦

| സുറിയാനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൪ | ൨ | ശ |
| ൨ | ൧൫ | ൩ | ഞ |
| ൩ | ൧൬ | ൪ | തി |
| ൪ | ൧൭ | ൫ | ചൊ |
| ൫ | ൧൮ | ൬ | ബു |
| ൬ | ൧൯ | ൭ | വ്യ |
| ൭ | ൨൦ | ൮ | വെ |
| ൮ | ൨൧ | ൯ | ശ |
| ൯ | ൨൨ | ൧൦ | ഞ |
| ൧൦ | ജനുവരി ൨൩ | ൧൧ | തി |
| ൧൧ | ൨൪ | ൧൨ | ചൊ |
| ൧൨ | ൨൫ | ൧൩ | ബു |
| കാനോൻ ഹറായി ൧൩ | ൨൬ | ൧൪ | വ്യ |
| ൧൪ | ൨൭ | ൧൫ | വെ |
| ൧൫ | ൨൮ | മകരം ൧൬ | ശ |
| ൧൬ | ൨൯ | ൧൭ | ഞ |
| ൧൭ | ൩൦ | ൧൮ | തി |
| ൧൮ | ൩൧ | ൧൯ | ചൊ |
| ൧൯ | ൧ | ൨൦ | ബു |
| ൨൦ | ൨ | ൨൧ | വ്യ |
| ൨൧ | ഫെബ്രുവരി ൩ | ൨൨ | വെ |
| ൨൨ | ൪ | ൨൩ | ശ |
| ൨൩ | ൫ | ൨൪ | ഞ |
| ൨൪ | ൬ | ൨൫ | തി |
| ൨൫ | ൭ | ൨൬ | ചൊ |
| ൨൬ | ൮ | ൨൭ | ബു |
| ൨൭ | ൯ | ൨൮ | വ്യ |
| ൨൮ | ൧൦ | ൨൯ | വെ |
| ൨൯ | ൧൧ | ൩൦ | ശ |
| ൩൦ | ൧൨ | ൧ | ഞ |
| ൩൧ | ൧൩ | ൨ | തി |

## വിശേഷദിവസങ്ങൾ.

൧ നു- ആണ്ടുപിറപ്പു. ചേലാകൎമ്മം. മാർ ബസെലിയോസിന്റെയും ഗ്രീഗോറി യോസിന്റെയും ഓൎമ്മ.

൨ നു- പിറവിയുടെശേഷം ൨-ാം ഞാ

൬ നു- ദനഹാ അതായ്തു കൎത്താവിന്റെ മാമോദീസാ (മാദാനായ)

൭ നു- യോഹന്നാൻ മാംദാനായുടെ ശിരഛേദനം

൮ നു- മാർ സ്തെപ്പാനോസു സഹദാ യുടെ ഓൎമ്മ.

൯ നു- ദനഹായുടെ ശേഷം ൧-ാം ഞാ

൧൫ നു- കതിരുകളെക്കുറിച്ചു കന്യാസ്ത്രീ അമ്മയുടെ ഓൎമ്മ.

൧൬ നു- ദനഹായുടെശേഷം ൨-ാം ഞാ

൨൩ നു- ദനഹായുടെശേഷം ൩-ാം ഞാ

൩൦ നു- ദനഹായുടെ ശേഷം ൪-ാം ഞാ

# മലങ്കര

# ഇടവക പത്രിക.

പുസ്തകം ൧൩ | ൧൧൦൪. കോന്നൻകം൧൦ | ലക്കം ൧൨


## ഇടവക പത്രികയുടെ പ്രലാപം.

അല്ലയൊ മാന്യ രക്ഷകൎത്താക്കളെ!

നിങ്ങളുടെ ഓമനയായ എനിക്കു ഇന്നു പതിമ്മൂന്നു വയസ്സു തികഞ്ഞിരിക്കുന്നു. ഞാൻ ഇപ്പോൾ ഒരു ശിശുവല്ല. ഒരു യുവാവായിരിക്കുന്നു എന്നു പറയാം. എന്റെ സഹോദര സഹോദരികളിൽ പലരും എന്റെ പ്രായത്തിനു മുമ്പു തന്നെ നല്ല മോതിരങ്ങളും മോടിവസ്ത്രങ്ങളും ധരിച്ചു നടക്കുന്നതു കാണുമ്പോൾ എനിക്കും കൊതി ഇല്ലാഴികയില്ല എങ്കിലും അപ്പച്ചനും അമ്മച്ചിയും അതിൽ അത്ര ഭ്രമമില്ല. അതു എന്നോടു അവൎക്കു വാത്സല്യമില്ലാഞ്ഞിട്ടോ ഞാൻ അലങ്കാരവും സൌന്ദൎയ്യവും കൂടാതെ നടക്കുന്നതിൽ അവൎക്കു വ്യസനമില്ലാഞ്ഞിട്ടോ അല്ല. കുടുംബരക്ഷയുടെ ഭാരം അവർ ശിരസ്സിൽ വഹിച്ചിരിക്കുന്നതുകൊണ്ടു എടുത്തു ചാടാൻ അവർ മടിക്കുന്നതാണു. അലങ്കാരത്തിനു വേണ്ട ആഭരണങ്ങളും ഭൂഷണങ്ങളും തന്നത്താൻ സമ്പാദിച്ചു ധരിച്ചു കൊള്ളണമെന്നാണു അവർ പറയുന്നതു. എന്നെ ഈ വിധത്തിൽ ഒരു കച്ചമുണ്ടുമുടുപ്പിച്ചു ഒരു ഓലക്കുടയും പിടിപ്പിച്ചു നടത്തുന്നവകയ്ക്കു തന്നെ തറവാട്ടു സ്വത്തിനു വളരെ നഷ്ടം നേരിടുന്നുണ്ടെന്നു അവർ പറയുന്നു.

ഞാൻ ജനിച്ചതു മുതൽ എന്നെ പോററികൊള്ളാമെന്നു വാഗ്ദത്തം ചെയ്തു രക്ഷകൎത്താക്കൾ വളരെയുണ്ടു. എന്നെ കൂടെക്കൂടെ കാണണമെന്നാണു അവരുടെ ആഗ്രഹം. മാസത്തിൽ ഒരിക്കൽ എങ്കിലും എന്നെ കണ്ടില്ലങ്കിൽ അവൎക്കു വലിയ വേദനയാണു. ഞാൻ ചെല്ലേണ്ട സമയമടുക്കുമ്പോൾ അവർ എന്റെ വരവിനെ പ്രതീക്ഷിച്ചു കൊണ്ടിരിക്കയായി. ചിലപ്പോൾ ഉടുക്കാൻ മുണ്ടില്ലാഞ്ഞിട്ടും സഞ്ചാരത്തിനു വാഹനമില്ലാഞ്ഞിട്ടും എന്റെ യാത്രയ്ക്കു സ്വല്പം താമസം വരാറുണ്ടു. അല്പമെങ്കിലും താമസിച്ചു പോയാൽ എന്റെ രക്ഷകൎത്താക്കൾ എന്റെ സുഖസ്ഥിതിയെ അന്വേഷിച്ചു എഴുതിയയക്കും. ഇങ്ങനെ അവർ എന്നെ വളരെ താല്പൎയ്യത്തോടു കൂടി അന്വേഷിക്കുന്നു. രക്ഷകൎത്താക്കളുടെ സംഖ്യ ആയിരത്തിൽ അധികം ഉണ്ടു. ഇവരുടെ എല്ലാം വീടുകളിൽ എന്നെ പ്രതിമാസം അയക്കുവാൻ എന്റെ അപ്പച്ചനും അമ്മച്ചിക്കും ഉണ്ടാകുന്നബുദ്ധിമുട്ടു അല്പമല്ല. ഒരുദൂരയാത്ര ചെയ്യുമ്പോൾ

കസവുമുണ്ടും തൂപ്പട്ടാവും മറ്റുമല്ലെങ്കിലും ഒരു കേമ്പ്രിമുണ്ടെങ്കിലും കൂടാ
തെ കഴികയില്ല. അതിനെ അലക്കി വെളുപ്പിക്കുവാൻ വേലക്കാരു ശ
മ്പളവും കൊടുക്കണം. ഞാൻ പൈതലായിരിക്കുന്ന സ്ഥിതിക്കു ഒരു
വാഹനം കൂടാതെ ദൂരസഞ്ചാരം ചെയ്യാൻ തരമില്ല. അതിനും വളരെ
ചിലവുണ്ടു. നല്ല ഭക്ഷണപദാൎത്ഥം കിട്ടണമെങ്കിൽ പണം കൊടുക്കണം.
ഈ ചിലവുകൾ വഹിപ്പാൻ മാതാപിതാക്കൾക്കുള്ള കഷ്ടത അല്പമല്ല.
എനിക്കു ഉടുക്കാൻ മുണ്ടു വാങ്ങുന്നതു കൊച്ചിയിൽ കോഡർ എന്നൊ
രു ഷാപ്പുകാരനോടാണ. അയാൾ ചരക്കു കടം തരുമെങ്കിലും അവധി
ക്കു വീട്ടിയില്ലെങ്കിൽ നോട്ടീസയച്ചു ഭയപ്പെടുത്തും. എന്റെ യാത്രക്കു
ള്ള വാഹനം ശട്ടം കെട്ടി തരുന്നതു അഞ്ചൽ സൂപ്രണ്ടു എന്നൊരു
കൺട്രാക്ടർ ആണ. ഈ ദയയില്ലാത്ത മനുഷ്യൻ അദ്ദേഹത്തിനു ശ
രിയായി ആരുമില്ല. കൂലി രൊക്കം മുൻകൂർ കൊടുക്കണം. കാശുപോ
ലും കടമായി നിൎത്താൻ സമ്മതിക്കയില്ല. ഈ വക ഭാരങ്ങൾ കൊണ്ടു
ഞെരുങ്ങിയിരിക്കുന്ന അപ്പച്ചനോടു എനിക്കു ഒരു കസവുവേട്ടി വേ
ണമെന്നൊ കോട്ടും തൊപ്പിയും വേണമെന്നൊ പറയുമ്പോൾ ഇല്ലാ
ത്ത ദേഷ്യം ഉണ്ടാകുന്നതു ആശ്ചൎയ്യമല്ലല്ലൊ. അപ്പച്ചന്റെ കോപം
കൊണ്ടു എനിക്കു ഈ വക ആവശ്യങ്ങൾ നേരിട്ടു പറവാൻ ഭയം തോ
ന്നിയിട്ടു അമ്മച്ചി മുഖാന്തരം എന്റെ ആവശ്യങ്ങൾ നിൎവഹിപ്പി
ക്കാമൊ എന്നു ഞാൻ ഒന്നു ശ്രമിച്ചുനോക്കി. അപ്പഴല്ലെ കാൎയ്യം മന
സ്സിലായതു എന്റെ അമ്മാച്ചന്മാരും രക്ഷകൎത്താക്കളും എന്നെ പോ
റ്റികൊള്ളാമെന്നു ആദ്യ കാലത്തെ വാഗ്ദത്തം ചെയ്തതനുസരിച്ചാ
ണ എന്നെ മാസം തോറും അവരുടെ വീടുകളിൽ അയക്കുന്നതു. ഈ
പതിമൂന്നു വയസ്സിനിടയിൽ ഒരു കച്ചമുണ്ടിന്റെ വകപോലും തരാ
ത്തവർ അവരുടെ കൂട്ടത്തിൽ ഉണ്ടത്രെ. ആളയച്ചും എഴുത്തയച്ചും
ചോദിക്കുന്നതിൽ അപ്പച്ചൻ ഉദാസീനത ഒട്ടും കാണിക്കുന്നില്ല, എങ്കി
ലും അവധി പറവാൻ അവൎക്കു അശേഷം ലജ്ജയില്ല. ചിലർ അവ
ധിപോലും പറയാതെ ചില അധികാരമൊ അവകാശമൊ പറയാ
റുമുണ്ടു. പണ്ടു അമ്മച്ചിയെ കല്യാണം ചെയ്യുമ്പോൾ സ്ത്രീധനത്തി
നു പുറമെ ഒരു മോതിരം കൊടുത്തിട്ടുണ്ടെന്നു ഒരുത്തൻ. വലിയപ്പച്ച
നു ഒരു വ്യവഹാരം ഉണ്ടായപ്പോൾ ഏതാണ്ടെല്ലാം സഹായം ചെ
യ്തിട്ടുണ്ടെന്നു വേറൊരുത്തൻ. എന്തിനേറെ പറയുന്നു. എന്നെ നഗ്ന
നാക്കി വിടാനുള്ള വിദ്യകൾ ഇങ്ങനെ പലതുണ്ടു. ഈ ഒഴികഴിവുക
ൾ ഒക്കയും പറയുന്നതു എന്നെ പോറ്റുന്ന കാൎയ്യം പറയുമ്പോൾ മാ
ത്രമാണ. എന്നെക്കുറിച്ചു അവൎക്കുള്ള ഓമന അല്പമല്ല. എന്റെ കാ
ൎയ്യം പറയുമ്പോൾ അവരുടെ നാക്കേൽ നിന്നു ഇററിററു വീഴും.
ഞാൻ ചെല്ലുമ്പോൾ എത്ര പ്രാവശ്യമാണ എന്നെ അവർ ചും
ബിക്കുന്നതു. കുഞ്ഞിന്റെ കാലൊ വളരുന്നതു, കയ്യൊ വളരുന്നതു
എന്നു അവർ നോക്കിക്കൊണ്ടാണിരിക്കുന്നു. അയ്യൊ കുഞ്ഞു മെലിഞ്ഞു
പോയല്ലൊ, കുഞ്ഞു സൂപ്പു കുടിച്ചാൽ കൊള്ളാം. കഷായം സേവിച്ചാ

ൽ കൊള്ളാം എന്നൊക്കെ പറയുന്നതു കേൾക്കുമ്പോൾ ഇവർ ഇത്ര സ്നേഹവും ദയയും ഉള്ള രക്ഷകർത്താക്കൾ ആണല്ലോ എന്നോർത്തു ഞാൻ സന്തോഷിക്കാറുണ്ടു. അവർ എന്നെക്കുറിച്ചു പറയുന്ന സ്തുതിവാക്കുകൾ കേട്ടാൽ അതിനു കണക്കും കയ്യുമില്ല. ഈ കുഞ്ഞുണ്ടായതിൽ പിന്നെ തറവാട്ടേക്കു എത്ര ഐശ്വര്യമാണ്; നമ്മുടെ ഭവനത്തിനു എത്ര കീർത്തിയും ഉയർച്ചയും ഉണ്ടായിരിക്കുന്നു, നമ്മെ ഹിംസിക്കാൻ ഒരുങ്ങുന്ന ശത്രുക്കൾ ഒക്കെയും തല താഴ്ത്തിയല്ലോ, വ്യാഴവും ശുക്രനും ഉച്ചത്തിൽ നില്ക്കുന്ന ശുഭനേരത്തു ജനിച്ച ഈ കുഞ്ഞിന്റെ കാരണമല്ലെങ്കിൽ നമ്മുടെ തറവാട്ടു പണ്ടേ നശിച്ചുപോയേനെ, എന്നിങ്ങനെ എന്നെക്കുറിച്ചു ഇവർ പറയുന്ന സ്തുതികൾ കേൾക്കുമ്പോൾ എനിക്കു ഇവരെക്കുറിച്ചുണ്ടായിട്ടുള്ള മതിപ്പും അല്പമല്ലായിരുന്നു. ഇവരിൽ പലരും ഈ വയസ്സിനിടയിൽ ഒരു നേരത്തെ ഭക്ഷണത്തിന്റെ വകപോലും തന്നിട്ടില്ലെന്നു അമ്മച്ചി പറഞ്ഞു കേട്ടപ്പോൾ എനിക്കുണ്ടായ കോപത്തിനും ലജ്ജക്കും കണക്കില്ല.

ഇങ്ങനെയിരുന്നാലും എന്റെ രക്ഷകർത്താക്കളിൽ മര്യാദക്കാരായി പലരുണ്ടു. അവരുടെ സഹായം കൊണ്ടാണ ഞാൻ ഇങ്ങനെ ചാകാതെ കിടക്കുന്നതു. അവരും ഒരു ദോഷം ചെയ്യുന്നുണ്ടു. നേരത്തിനും കാലത്തിനും അവർ ഒന്നും തരികയില്ല. കാലത്തെ കാപ്പി ഉച്ചക്കും, ഉച്ചയിലെ മുത്താഴം സന്ധ്യക്കു, അത്താഴം അർദ്ധരാത്രിയിലും ആയാൽ കുട്ടി ക്ഷീണിക്കുന്നതിൽ ആശ്ചര്യമുണ്ടോ. ഈ സ്ഥിതിക്കു എനിക്കു കസവുമുണ്ടും തുപ്പട്ടാവും കോട്ടും തൊപ്പിയും വേണമെന്നു പറയുമ്പോൾ അപ്പച്ഛൻ മൌനമായിരിക്കുന്നതു കുറ്റമാണോ?

നമ്മുടെ ഇടയിൽ ബാലവിവാഹം സഹജമാണല്ലോ. എനിക്കു ൨ വയസ്സായതു മുതൽ എന്നെക്കൊണ്ടു കല്യാണം കഴിപ്പിച്ചു കണ്ടേച്ചു മരിച്ചാൽ കൊള്ളാമെന്നു വലിയപ്പച്ഛനും വലിയമ്മച്ചിക്കും മോഹം തുടങ്ങിയിരിക്കുന്നു.

തരിവളയിട്ടു കിലുക്കാൻ മോഹം
അരിമണി ഒന്നു കൊറിപ്പാനില്ല.

എന്നു പണ്ടൊരു വിദ്വാൻ പറഞ്ഞതു പോലെ എനിക്കും മോഹം പലതുണ്ടു. എന്റെ ചങ്ങാതിമാരിൽ പലരും എന്നേക്കാൾ ചെറുപ്രായത്തിൽ വിവാഹവും കഴിച്ചു നല്ല ആഭരണങ്ങളും വസ്ത്രങ്ങളും ധരിച്ചു നടക്കുന്നതു കാണുമ്പോൾ ഒരു രണ്ടാം മുണ്ടെങ്കിലും ധരിക്കാൻ ഞാൻ ആഗ്രഹിക്കുന്നതു കുറ്റകരമാകയില്ല. എന്തിനു അത്ര ചുരുക്കുന്നു. ഞാൻ ഇനി ഞെരുങ്ങുവാൻ വിചാരിക്കുന്നില്ല. ഒരു നല്ല തുപ്പട്ടാവും കോട്ടും തൊപ്പിയും ധരിച്ചു നടക്കുന്നതിനു എനിക്കെന്താ വല്ല ദോഷവും ഉണ്ടോ. അതിനു ആരും അത്ര ദണ്ഡപ്പെടേണ്ടാ ഞാൻ ബാലനെങ്കിലും എന്റെ പ്രായത്തിൽ അധികം ഞാൻ വേല ചെയ്യുന്നുണ്ടു. എന്നെക്കൊണ്ടു നമ്മുടെ തറവാട്ടേക്കു എന്തെല്ലാം ഗുണം വന്നിരി

ക്കുന്ന നമ്മുടെ വയലിലും പറമ്പിലും വല്ല കന്നുകാലിയോ കാട്ടു ജന്തുക്കളൊ കയറി വിളവു നശിപ്പിക്കാതിരിപ്പാൻ ഞാൻ എത്ര സൂക്ഷിക്കുന്നു. വേലി പൊളിച്ചു അകത്തു കയറാൻ തുടങ്ങിയ എത്ര മൃഗങ്ങളെ ഞാൻ അടിച്ചു നടുവൊടിച്ചു വിട്ടിരിക്കുന്നു. ഞാൻ ഇല്ലായിരുന്നെങ്കിൽ കാണാമായിരുന്നു കളി. ഒരു മണി നെല്ലു കൊയ്യെടുക്കാൻ ഇല്ലാതെ വന്നേനെ. പുട്ടിശ്ശേരിയും കൂട്ടി മൂന്നു നേരവും കഴിപ്പാൻ വകയുണ്ടായതു എന്റെ കാവലിന്റെ മിടുക്കല്ലെ. പിന്നെ എന്താണ എനിക്കു വല്ലതും തന്നാൽ അധികമൊന്നും ഞാൻ ചോദിക്കുന്നില്ല. ഈ പാപ്പരുവേഷത്തിൽ എനിക്കു നടക്കാൻ കഴികയില്ല. ഒരു നല്ല കോട്ടും തൊപ്പിയും ഒരു കസവുവേഷ്ടിയും ഒരു വാച്ചും തുടലും ധരിപ്പാൻ എനിക്കു വല്ല അയോഗ്യതയും ഉണ്ടോ.

അതുകൊണ്ടു ഞാൻ ഒരു കാര്യം നിശ്ചയിച്ചിരിക്കുന്നു. എന്റെ വേലക്കൂലി കിട്ടണം. എന്നെ പോറ്റാമെന്നു വാഗ്ദത്തം ചെയ്യുവരുടെ വീടുകളിൽ ഒരിക്കൽ കൂടി ഞാൻ ആളയയ്ക്കും. നാളെ നാളെ എന്നു അവധി പറയാതെ എനിക്കു തരാനുള്ളതു എല്ലാവരും രൊക്കം കൊടുത്തയക്കണം. തരാത്തവരുടെ പേർ ഞാൻ വിളിച്ചു കൂവി പ്രസിദ്ധപ്പെടുത്തും. പിന്നാലെ അവരുടെ മേൽ അന്യായപ്പെട്ടു ഈടാക്കുകയും ചെയ്യും. അതിനാൽ മുഷിച്ചിലിനും ദ്വേഷ്യത്തിനും ആരും ഇട കൊടുക്കാതെ എന്റെ വീതം ഉടനെ ഇങ്ങോട്ടയച്ചു തരണമെന്നപേക്ഷിക്കുന്നു. അല്ലെങ്കിൽ ആൾ പോകാവുന്ന സ്ഥലങ്ങളിൽ ആളയക്കും. കൊടുത്തയച്ചില്ലെങ്കിൽ ചിലരുടെ മര്യാദ വെളിപ്പെടുത്തും. അതിനൊന്നിനും ആരും ഇടയാകാതെ എന്നെ വാഗ്ദത്തപ്രകാരം പോറ്റണമെന്നു അപേക്ഷിക്കുന്നു.

എന്നു മലങ്കര ഇടവകപത്രിക.

---

## പരസ്യം.

മലങ്കര യാക്കോബായ സുറിയാനി മതവിശ്വാസാചാരങ്ങൾക്കായി സ്ഥാപിക്കപ്പെട്ടു നടന്നുവരുന്ന കറ്റാനത്തു സുറിയാനി പള്ളിയിൽ ആന്നിയിൽ കാര്യാടിയിൽ മാത്തുണ്ണി മാത്തു കത്തനാർ മുതൽപേരുടെ പ്രേരണയിന്മേൽ മതവിപരീതങ്ങൾ പ്രവേശിപ്പിച്ചു സ്ഥാപനോദ്ദേശങ്ങൾക്കു വിപരീതങ്ങളായ നടപടികൾ നടത്തി വരുന്നതിനാൽ മതവിരോധികളിൽ നിന്നു പള്ളിയും സ്വത്തുക്കളും അവർ എടുത്തിട്ടുള്ള പള്ളിവക മുതലുകളും ഒഴിപ്പിച്ചു പൂർവ്വസ്ഥിതിയിൽ വരുത്തുന്നതിനു വേണ്ടി വ്യവഹാരപ്പെടുന്നതിനും പള്ളികാര്യങ്ങൾ അന്വേഷിക്കുന്നതിനും ഇടവകക്കാരിൽ ഒന്നോ അധികമോ ആളുകളെ ട്രസ്റ്റികളായി തിരഞ്ഞെടുക്കുന്നതിനു ഈ മകര മാസം (സുറിയാനിക്കണക്കിൽ) ൮നു — ശനിയാഴ്ച പെരുനാൾ ദിവസം പകൽ ഒരു മ[illegible]ക്കു ഇടവകക്കാരുടെ ഒരു പൊതുയോഗം ടി. പള്ളിയിൽ കൂടുവാൻ നിശ്ചയിച്ചു [illegible]ള്ളിയിൽ വിളിച്ചു പറകയും മുറികളിൽ ചീട്ടയച്ചു അറിയിക്കയും ചെയ്തതിനു പുറ[illegible] ഈ പത്രികമുഖേനയും പ്രസിദ്ധപ്പെടുത്തുന്നു. അതിനാൽ ടി. പള്ളി ഇടവകക്കാര[illegible] എല്ലാവരും മേൽ വിവരിച്ച സമയത്തു പള്ളിയിൽ ഹാജരായിരിക്കേണ്ടതാകുന്നു.

എന്നു വികാരി പുത്തൻവീട്ടിൽ യാക്കോബ കത്തനാർ.

൧൦൮൪. ധനു മാസം ൨൫നു —

# ഒരു എതൃവാദം.

കഴിഞ്ഞ ൫൦-ാം ലക്കം ഇടവകപത്രികയിൽ പരുമല സിമ്മനാരിയെക്കുറിച്ചു എഴുതിയിരിക്കുന്ന മുഖപ്രസംഗത്തിൽ ചില അസംബന്ധ വാചകങ്ങൾ കാണുന്നതിനാൽ അതിനെപ്പററി രണ്ടു വാക്കു പറയുന്നതിനു അനുവദിക്കണമെന്നപേക്ഷിക്കുന്നു.

പരുമല സിമ്മനാരിയുടെ ആരംഭസ്ഥിതിയും തല്ക്കാലസ്ഥിതിയും ആ പ്രസംഗത്തിൽ വിവരിച്ചിരിക്കുന്നതു വായിക്കുമ്പോൾ "ബലഹീനതയിൽ വിതെക്കപ്പെടുന്നു ശക്തിയാൽ ഉയൎപ്പിക്കപ്പെടുന്നു" എന്നു എഴുതിയിരിക്കുന്ന വാക്യം എനിക്കു ഓൎമ്മ വരികയും ദൈവത്തിൽ ഉള്ള ആരംഭം നല്ല അവസാനത്തെ പ്രാപിക്കുന്നു എന്നുള്ള നീതിവാക്യം നിവൃത്തിക്കയും ഇതിൽ ദൈവത്തിന്റെ കൃപയും ദീൎഘദൃഷ്ടിയും കരുണയും ആരംഭംമുതലെക്കു ഉണ്ടെന്നു ബോദ്ധ്യപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ ദൈവവിചാരണയോടുകൂടി ഉണ്ടായ ഒരു സംഗതിക്കു സൂചകനായിത്തീൎന്ന ഒരു ആളിനെക്കുറിച്ചു "നിൎദ്ദയൻ" "ദൈവഭക്തിയും മതവൈരാഗ്യവും ഇല്ലാത്തവൻ" എന്നും മറ്റും ആ ഉപന്യാസത്തിൽ എഴുതിയിരിക്കുന്നതു വായിച്ചിട്ടു എനിക്കു വലിയ ആശ്ചൎയ്യവും തോന്നുന്നു. ദൈവം തന്റെ ദീൎഘദൃഷ്ടിയിൽ പ്രവൃത്തിച്ചതെന്നു കാണുന്ന ഒരു സംഗതിക്കു ഒരു അഭക്തനെ ആയുധമാക്കി എന്നു വരാവുന്നതല്ല. അതിനാൽ അതിലെക്കുള്ള സമാധാനം കേട്ടാൽ കൊള്ളാമെന്നാഗ്രഹിക്കുന്നു.

ജിജ്ഞാസു.

പരുമല സിമ്മനാരിക്കു സ്ഥലം ദാനം ചെയ്ത അരികുപുറത്തു മാത്തൻമൂപ്പൻ "നിൎദ്ദയനും ദൈവഭക്തിയും മതവൈരാഗ്യവും ഇല്ലാത്തവനും" ആയിരുന്നു എന്നു ആ ഉപന്യാസകൎത്താവു പറഞ്ഞിട്ടില്ല. അങ്ങിനെ പലരാലും വിചാരിക്കപ്പെട്ടിരുന്നു എന്നാണ പറഞ്ഞിരിക്കുന്നതു. "മനുഷ്യൻ പുറമെയുള്ള കാഴ്ചയിൽ നോക്കുന്നു എന്നാൽ കൎത്താവു ഹൃദയത്തിൽ നോക്കുന്നു" എന്നു എഴുതിയിരിക്കുന്നതുകൊണ്ടു മനുഷ്യന്റെ അഭിപ്രായത്തിലും നോട്ടത്തിലും വിലയില്ലെന്നറിയാം. ഒരാളിനെക്കുറിച്ചു പലൎക്കും ഉണ്ടാകാവുന്ന അഭിപ്രായം ഹൃദയത്തെ പരിശോധിക്കുന്ന ദൈവത്തിന്റെ അഭിപ്രായത്തിനു എതിരായിരിക്കാം. നസ്രെത്തിൽനിന്നു നന്മ ഉണ്ടാകയില്ലെന്നു യഹൂദന്മാർ വിചാരിച്ചിരുന്നു എങ്കിലും സാക്ഷാൽ നന്മ അവിടെ നിന്നുണ്ടായപ്പോൾ അതിൽ അധികം ആശ്ചൎയ്യം ഉണ്ടായതുപോലെ പുറമെയുള്ള ദൃഷ്ടിയിൽ ദുരഭിപ്രായത്തിനു വിഷയമായി പലൎക്കും തോന്നിയിരിക്കാവുന്ന ആളിൽനിന്നു നന്മ ജനിച്ചതു ചിന്തിക്കുമ്പോൾ ആ ആൾ പലരും തെററായി വിചാരിച്ചിരുന്ന തരത്തിൽ ഉള്ളവൻ അല്ലായിരുന്നു എന്നു പ്രത്യക്ഷപ്പെടുന്നതെയുള്ളു. പിന്നീടുണ്ടായ പ്രവൃത്തികളും മാത്തൻമൂപ്പിലെ നല്ല സ്വഭാവത്തെ വെളിപ്പെടുത്തുന്നുണ്ടു. ദൃഷ്ടാന്തമായി ഒന്നു രണ്ടു പറയാം. സിമ്മനാരിക്കു സ്ഥലം കൊടുക്കാമെന്നു നിശ്ചയിച്ച വിവരം അറിഞ്ഞു അന്നു കൊല്ലം പേഷ്കാരായിരുന്ന കഴിഞ്ഞുപോയ ദിവാൻ രാമരായരെക്കൊണ്ടു എതൃകക്ഷികൾ പലരെ വിരോധം പറയിക്കയും അതു സാധിച്ചില്ലെന്നു കണ്ടപ്പോൾ സ്ഥലത്തിനു പത്തിരട്ടി വില പറകയും ചെയ്തിട്ടും നമ്മുടെ മൂപ്പനെ ഭേദപ്പെടുത്തുവാൻ കഴിഞ്ഞില്ല. പിന്നീടു സിമ്മനാരി പണി ആരംഭിച്ചതുമുതൽ മാത്തൻ മൂപ്പൻ മരണത്തോളം അതിൽ പ്രധാന തല്പരനായിരുന്നു എന്നു മാത്രമല്ലാ ഒരു സത്യക്രിസ്ത്യാനിയുടെ നിലയിൽ ജീവിച്ചു മരിക്കയും മൂപ്പിലെ മരണദിവസംതന്നെ പിന്നീടു നമ്മുടെ കൊച്ചു തിരുമേനിയും കാലം ചെയ്വാൻ ഇടയാകയും ഇങ്ങനെ സുറിയാനി സമുദായം മുഴുവന്റെയും സ്മരണെക്കും കൃതജ്ഞതെക്കും പാത്രീഭവിക്കയും ചെയ്തതു ആ പുരുഷോത്തമന്റെ അസാമാന്യഗുണത്തെ പ്രത്യക്ഷപ്പെടുത്തുന്ന സംഭവങ്ങൾ ആണ. അതിനാൽ ഇടവകപത്രികയിലെ ഉപന്യാസത്തിൽനിന്നു നിത്യസ്മാരകത്തിനു പാത്രവാനായ നമ്മുടെ മാത്തൻമൂപ്പിലെക്കുറിച്ച ഞങ്ങളുടെ വായനക്കാരിൽ ആൎക്കെങ്കിലും ദുരഭിപ്രായം ഉണ്ടാകുവാൻ ഇടയില്ലെന്നു വിശ്വസിക്കുന്നു.

മ. ഇ. പ. പ.



# മലയാള വേദപുസ്തകവും പരിഷ്കാര തൎജ്ജിമയും.

എന്റെ പത്രാധിപർ സാറെ! ഇടവകപത്രിക ൬-ാം പുസ്തകം ൪-ാം ലക്കത്തിലും മറ്റും മലയാളവേദപുസ്തകം എന്ന തലവാചകത്തിൽ പ്രസിദ്ധം ചെയ്തിരുന്ന ഒരു ഉപന്യാസത്തെ നമ്മുടെ വായനക്കാർ അഥവാ വിസ്മരിച്ചുകളഞ്ഞിരുന്നാലും അതിനെ കുറിച്ചു എന്നോടു സമാധാനം പറഞ്ഞിട്ടുള്ളവരിൽ താങ്കൾ മുമ്പനാകയാൽ ആയ്തു ഓൎമ്മയിൽ ഇരിക്കുമെന്നു വിശ്വസിക്കുന്നു. അതിൽ ഞാൻ ചൂണ്ടിക്കാണിച്ചിരുന്ന പൂൎവ്വാപര വിരുദ്ധങ്ങളായ തെറ്റുകൾ ഒക്കെയും അച്ചടിപ്പിഴകളാണെന്നും അടുത്ത ഒരു പതിപ്പിൽ തിരുത്തിക്കാണാത്ത പക്ഷം മാത്രമെ മനഃപൂൎവ്വമെന്നു വിചാരിപ്പാൻ ഇടയുള്ളു എന്നുമാണല്ലൊ താങ്കൾ അന്നു പറഞ്ഞിരുന്നതു. വിശേഷിച്ചും ഇപ്പോഴത്തെ മലയാള വേദപുസ്തകത്തിൽ പല പിശകുകൾ ഉള്ളവയെല്ലാം മൂലത്തോടൊത്ത അൎത്ഥപുഷ്ടിയിലും തെളിവായിട്ടും ഇപ്പോൾ ആരംഭിച്ചിട്ടുള്ള പുതിയ പരിഭാഷയിൽ തിരുത്തി ക്രമപ്പെടുത്തുന്നതാണെന്നും അതുവരെ ക്ഷമിച്ചിരിക്കുന്നതല്ലാതെ വേദപുസ്തകത്തെപ്പറ്റി പൊതുജന ദൃഷ്ടിയിൽ ദ്വന്ദ്വപക്ഷങ്ങളും ഭിന്നാഭിപ്രായങ്ങളും ഉത്ഭവിക്കത്തക്ക ഈ വിധമുള്ള ഉപന്യാസങ്ങൾ പത്രങ്ങളിലും മറ്റും പ്രസിദ്ധം ചെയ്യുന്നതു ദൈവമക്കൾക്കു യുക്തമല്ലെന്നു ഒരു അംഗ്ലിയക്കാരൻ പ്രത്യേകം ഒരു എഴുത്തുമൂലം എന്നോടു ആവശ്യപ്പെടുകയാൽ തല്ക്കാലം എന്റെ പേനായും താഴത്തുവച്ചു പരിഷ്കാര ബൈബിളിന്റെ വെളിപാടിനുവേണ്ടി ഞാൻ പ്രതീക്ഷിച്ചിരിക്ക ആയിരുന്നു. എന്നാൽ ഇനിയും പരിഷ്കരിച്ച ബൈബളല്ലെ ഒന്നു നോക്കാനുള്ളതു. പുതിയ പരിഭാഷെക്കു പിമ്പു പലരുടെ നിൎമ്മിതവും ഭാഷാന്തരവുമായി വേദസംബന്ധമായ ചെറുപുസ്തകങ്ങളിലൊക്കെയും പുതിയ വേദപുസ്തകം ഉപയോഗിക്കണമെന്നു ഘോഷിക്കുന്നതു കണ്ടപ്പോൾ ഇതിലുള്ള പുതുമകൾ എന്തായിരിക്കുമെന്നു വളരെ ആശയോടും അമ്പരപ്പോടുംകൂടിയാണു ഞാൻ വായിപ്പാൻ തുടങ്ങിയതു. എന്നാൽ കുറെ വായിച്ചതിൽ ആകപ്പാടെ വേണ്ടതില്ലെന്നു മനസ്സിലായി. വേണ്ടതില്ലെങ്കിൽ പിന്നെയെന്താണു, വേണ്ടാത്തതുണ്ടെന്നൊ അങ്ങിനെയല്ല, വേണ്ടാത്തതുണ്ടെന്നും വേണ്ടതൊന്നുമില്ലെന്നുമല്ലാ വേണ്ടതിലൊന്നില്ല, അതായ്തു യേശുക്രിസ്തുവിനു പുത്രത്വം ഇല്ലെന്നു വരുത്തി വച്ചിരിക്കുന്നതു തന്നെ. പ്രവൃത്തികളുടെ പുസ്തകം ൩-ാം അ- ൨൬-ാം വാക്യം നോക്കുവിൻ. "നിങ്ങൾക്കു ആദ്യമെ ദൈവം തന്റെ ദാസനായ യേശുവിനെ എഴുന്നേല്പിച്ചു" എന്നു പരിഷ്കാര തൎജ്ജമയിൽ കാണുന്നു. സുറിയാനിയിലും, ഇംഗ്ലീഷിലും, തമിഴിലും, പഴയ മലയാളപ്പതിപ്പുകൾ എല്ലാററിലും നേരെ മറിച്ചു തന്റെ പുത്രനായ യേശുവിനെ എഴുന്നേല്പിച്ചു എന്നാണു കാണുന്നതു. ഇതു എങ്ങിനെ എന്നുവച്ചാൽ, അണ്ണൻ തെറ്റിപ്പോയി എന്നു സാധാരണ ജ്യേഷ്ഠനെ കുററം പറയാറുള്ള രണ്ടു സഹോദരന്മാർ ഒരു കുഡുംബത്തിൽ ഉണ്ടായിരുന്നു. ഇവരുടെ അടുക്കൽ ഒരുത്തൻ ഒരു വെരികിനെ വില്പാനായി കൊണ്ടുചെന്നു. ജ്യേഷ്ഠന്റെ അടുക്കലാണു ആദ്യം ചെന്നതു. ഉടനെ ഈ കുട്ടിലെന്താണെന്നു മൂപ്പരു ചോദിച്ചു. കുട്ടിലേതു വെരികാണു ഞാൻ വില്പാനായിട്ടു കൊണ്ടിരിക്കയാണു. നല്ല വെരികുതന്നെയൊ അതെ നല്ല വെരികുതന്നെ എന്നു ഉടമസ്ഥൻ പറഞ്ഞു. കൊള്ളാം ഞാൻ ഒന്നു പരീക്ഷിക്കുന്നതിനുവേണ്ടി അതിന്റെ തൂവലിനെ ഒന്നു പറിച്ചുകൊണ്ടുവരു എന്നു പറഞ്ഞു. ഇതു കേട്ടു ഉടനെ വേരികിന്റെ ഉടമസ്ഥൻ പുച്ഛഭാവത്തിൽ പുഞ്ചിരിയോടു കൂടി വെരികിനെ എടുത്തുംകൊണ്ടു നടകയായി ഉടനെ അനുജൻ കണ്ടു പിടികൂടി മേൽപ്രകാരം ചോദ്യം കഴിച്ചു. ഇതിങ്കൽ കച്ചവടക്കാരൻ, വെരികിന്റെ നല്ലു നോക്കാൻ അതിന്റെ തൂവൽ പറിച്ചു കൊടുക്കുന്നതിനു ആജ്ഞാപിച്ചതിൽ വെരികിനെ കണ്ടിട്ടുപോലുമില്ലാത്ത ഈ മഹാനു ഇതിനു വില തരികയില്ലെന്നു വിചാരിച്ചു കൊണ്ടുപോകയാണു എന്നു പറഞ്ഞു. ഉടനെ അനുജൻ തന്റെ പതിവനുസരിച്ചു, ഹെ! അണ്ണൻ തെറ്റിപ്പോയി, അണ്ണൻ ആമയാണെന്നു വിചാരിച്ചാണു തൂവൽ പറിച്ചുകൊടുക്കാൻ പറഞ്ഞതു. എന്റെ സാറെ! ഇതുപോലെ അല്ലെ പുതിയ പരിഭാഷികൾ നമ്മുടെ വേദപുസ്തകത്തിലെ തെറ്റു തിരുത്തിവച്ചിരിക്കുന്നതു മുമ്പിലത്തെ പരിഭാഷികൾ തെറ്റിപ്പോയി എന്നും പറഞ്ഞാണു ഇപ്പോൾ പരിഷ്കരിച്ചു പരിഭാഷിച്ചതു. ഇതുപോലെ മററനേക ഭാഗങ്ങൾ ഉണ്ടെങ്കിലും അവയൊന്നും ഇപ്പോൾ ഞാൻ ഇവിടെ വിസ്തരിക്കുന്നില്ല. അതൊക്കെയും വഴിയെ ആവാം

പാപം എന്നുള്ളതിനു പാദം എന്നും ഉപോഷിച്ചു എന്നുള്ളതിനു ഉപേക്ഷിച്ചു എന്നും വിധവ എന്നുള്ളതിനു വല്ലവൾ എന്നും മുഖം എന്നുള്ളതിനു മുറം എന്നും എനിക്കും നിനക്കും എന്നുള്ളതിനു ഞാനും നീയും എന്നും മറ്റുള്ള നിസ്സാരമായ തെറ്റുകൾ ആണ പഴയ മലയാളപ്രതിപ്പുകളിൽ ഉണ്ടായിരുന്നതു. എന്നാൽ ഇതെപ്പറ്റി അങ്ങുന്ന തെറ്റിപ്പോയി എന്ന ഭാവത്തിൽ തെറ്റു തിരുത്തുവാൻ പുറപ്പെട്ടവർ കുറവു കൂടാതെ പരിഷ്കരിച്ചു വന്നപ്പോൾ ത്രിത്വം കൂടി ഇല്ലുന്നല്ലെ വരുത്തിവച്ചിരിക്കുന്നതു. പിതാവു പുത്രൻ പരിശുദ്ധാത്മാവു എന്നുള്ളതിനു പകരം പിതാവു ദാസൻ പരിശുദ്ധാത്മാവു എന്ന പറയേണ്ടിവരുന്നു. എന്തെന്നാൽ ഇവർ യേശുക്രിസ്തുവിനെ ദാസനാക്കിച്ചമച്ചപ്പോൾ ഇതല്ലാതെ എന്താണ പറവാനുള്ളതു. ദാസനെന്നും പുത്രനെന്നും ഉള്ള വാക്കുകൾ പരിയായ പദങ്ങൾ തന്നെയൊ. യേശുക്രിസ്തു ദൈവത്തിന്റെ ദാസനാണെങ്കിൽ പാപികളുടെ രക്ഷിതാവായിരിക്കുന്നതെങ്ങിനെ; അങ്ങിനെ ആണെങ്കിൽ നാം അവനെ രക്ഷിതാവായിട്ടു കൈക്കൊള്ളുന്നതും അവൻമൂലം നമുക്കു രക്ഷയുണ്ടാകുന്നതും എങ്ങിനെ. പുത്രനിൽ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ടെന്നും ദൈവം തന്റെ ഏകജാതനായ പുത്രനെ അവനിൽ വിശ്വസിക്കുന്നവൻ ഒരുത്തനും നശിച്ചുപോകാതെ നിത്യജീവൻ ഉണ്ടാകേണ്ടതിനു തരുവാൻതക്കവണ്ണം അത്രയും ലോകത്തെ സ്നേഹിച്ചു എന്നും ഇവൻ എന്റെ പ്രിയ പുത്രനാകുന്നു എന്നും, ഇവ മുതലായി എഴുതപ്പെട്ടിരിക്കുന്ന സത്യങ്ങൾ വിശ്വസിക്കയൊ വായിക്കയൊ ചെയ്തിട്ടുള്ളവരാണൊ തന്നെ ദാസനെന്ന പരിഭാഷപ്പെടുത്തിയതെന്നു സംശയിക്കേണ്ടിയിരിക്കുന്നു. അങ്ങിനെ ആണെങ്കിൽ ഈ വിധമുള്ള മഹാന്മാരോടു ഇതെസംബന്ധിച്ചു എന്താണ പറയേണ്ടതെന്നറിയാതെ ഞാൻ കുഴങ്ങുകയും ചെയ്യുന്നു. യേശുക്രിസ്തുവിന്റെ പുത്രത്വം റദ്ദു ചെയ്തു ഞങ്ങളെ പുത്രന്മാരായി സ്വീകരിക്കണമെന്നും പുത്രാവകാശം ഞങ്ങൾക്കുള്ളതാണെന്നും വേണമെങ്കിൽ ഒരു വ്യവഹാരം സിവിലായി കൊടുത്തു ഒരുവിധി സമ്പാദിക്കുന്നതായിരുന്നുവല്ലൊ കുറെഭേദം. വേദപുസ്തകത്തിൽ ഇങ്ങനെയുള്ള തോന്ന്യാസങ്ങൾ പ്രദൎശിപ്പിക്കുന്നതിനെക്കാൾ ഉദ്ദിഷ്ട സാദ്ധ്യത്തിനു യുക്തമായ മാൎഗ്ഗം ഇതെന്നല്ലാതെ ഈ വിധ പരിഭാഷികളോടു എന്താണ പറയേണ്ടതു.

അയ്യൊ പരിഭാഷികളായ മഹാന്മാരെ! ഈ വേദപുസ്തകം നിങ്ങളോടു എന്തൊരു ദ്രോഹം ചെയ്തിട്ടാണ ഇതിനെ ഇത്രമാത്രം വഷളാക്കിയതു. ബൈബിൾ സൊസൈററിക്കാരുടെ പണത്തിനു ചിലവെഴുതാൻ മറ്റു മാൎഗ്ഗങ്ങളില്ലാഞ്ഞിട്ടൊ നിങ്ങൾ ഇപ്രകാരം പ്രവൃത്തിച്ചതു. പക്ഷെ ബങ്കേത്തി കഴിഞ്ഞ ഉടനെ ഉണ്ടായ പരിഭാഷ ആയിരിക്കാം ഇതെന്നും വിചാരിക്കുന്നു. യേശുക്രിസ്തുവിനു ദൈവത്വം ഇല്ല അവൻ മനുഷ്യൻ മാത്രമാണെന്നും ചിലപ്പോൾ ദൈവത്വം തന്നിൽ പോകയും വരികയും ചെയ്യുന്നല്ലാതെ ജന്മാന്തരമായ ഒരു ദൈവത്വം തനിക്കില്ലെന്നും പൂൎവ്വ കാലങ്ങളിൽ പലവേദവിപരീതികൾ സംസാരിച്ചിട്ടുണ്ടെന്നല്ലാതെ ഇവയൊന്നും വേദപുസ്തകത്തിൽ കുത്തികയററീട്ടില്ലായിരുന്നു. എന്നാൽ ഇപ്പോൾ ഇതാ വേദപുസ്തകത്തിലും ഈ ദുരാത്മാവിനു സ്ഥലം കിട്ടിയിരിക്കുന്നു. വേദപുസ്തകത്തിന്റെ മൎമ്മോപദേശങ്ങളിൽ കൂടിയും ഇപ്രകാരമുള്ള കീഴ്മേൽ മറിച്ചിൽ വരുത്തത്തക്കവണ്ണം പക്ഷെ ഇവരുടെ ശമ്പളം കുറക്കയൊ മറെറാ ചെയ്തിട്ടുണ്ടായിരിക്കുമെന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു. മറ്റു പുസ്തകങ്ങളിൽവച്ചു വേദപുസ്തകത്തിനുള്ള മാഹാത്മ്യം യേശുക്രിസ്തു ദൈവത്തിന്റെ പുത്രനാണെന്ന അതുമൂലം തെളിയിക്കുന്നതിനാലല്ലാതെ മറ്റു എന്തിനാലാകുന്നു. ഈ മാഹാത്മ്യം അതിനില്ലെന്നു വരുന്ന പക്ഷം ഒരു പുസ്തകം കൊണ്ടുള്ള ആവശ്യം എന്താണാവൊ. അതുകൊണ്ടു മാന്യ വായനക്കാരെ മലയാളവേദപുസ്തകത്തിന്റെ സ്ഥിതി ഇങ്ങനെ ഇരിക്കെ മലയാളക്രിസ്ത്യാനികളായ നാം ഭാഷ കലക്കപ്പെട്ട ബാബേൽക്കാരെപ്പോലെ ക്രമത്തിനു വെളിപ്പെട്ടും വിളിക്കപ്പെട്ടും വരുന്നു എന്നു പറയുന്നതിൽ ഒട്ടും തന്നെ അതിശയോക്തിയില്ലല്ലൊ.

ശേഷം വഴിയെ എന്നു നമ്മുടെ പഴയ ലേഖകൻ കെ. സി.

മാവേലിക്കര യാക്കോബായ സുറിയൻ ക്രിസ്ത്യൻ പ്രാർത്ഥനാ യോഗത്തിൽ നിന്നും
൧൦൮൮. മകരം ൨൬ നു തിങ്കളാഴ്ച
മാവേലിക്കര പുതിയകാവു പള്ളിയിൽ വച്ചു നടത്തപ്പെടുന്നതായ
മലങ്കര സുറിയാനി സുവിശേഷക മഹായോഗത്തിന്റെ
കാര്യപരിപാടി.

രാവിലെ

൭ മണി മുതൽ ൮ മണി വരെ കുർബ്ബാന.
൮ ,, ൯ ,, കാപ്പി, വിശ്രമം.
൯ മണി മുതൽ ൧൨ മണി വരെ ഒന്നാം സഭായോഗം.
,, ൧ പ്രാരംഭപ്രസംഗം.
,, ൨ പ്രസംഗങ്ങൾ;
(എ) യാക്കോബായ സഭയുടെ വിശ്വാസനൈർമ്മല്യം (ദിവ്യശ്രീ. പി. വി. യൌസെപ്പ ശെമ്മാശ്ശൻ അവർകൾ)
(ബി.) സംവാദം (തല്ക്കാലം നാം നമ്മുടെ സഭക്കു അകത്തോ പുറത്തോ സുവിശേഷവേല ചെയ്യാൻ അധികം ആവശ്യപ്പെട്ടിരിക്കുന്നതു)
(സി) സുവിശേഷവേല (ദിവ്യശ്രീ. മട്ടക്കൽ അലക്സന്ത്രയോസു കത്തനാർ അവർകൾ)
൧൨ മുതൽ ൧൴ വരെ ഉച്ചനമസ്കാരം, ഭക്ഷണം.
൧൴ മുതൽ ൪൴ വരെ രണ്ടാം സഭായോഗം.

സുവിശേഷവേലയുടെ മേൽ നടപ്പിനെ സംബന്ധിച്ചു പ്രസംഗങ്ങളും, ആലോചനകളും, നിശ്ചയങ്ങളും.

൪൴ മുതൽ ൫ വരെ തേക്കുടി, വിശ്രമം.
൫ മുതൽ ൮ വരെ സന്ധ്യാനമസ്കാരം, പ്രസംഗ യോഗം.
൮ മണി മുതൽ ൧൦ മണി വരെ ഭക്ഷണം. യാത്രപറച്ചിൽ.

ഈ യോഗങ്ങളിൽ വന്ദ്യ ദിവ്യശ്രീ വട്ടശ്ശേരിൽ റമ്പാച്ചൻ അവർകളും ദിവ്യശ്രീ മട്ടക്കലച്ചൻ അവർകളും മറ്റും അഗ്രാസനാധിപത്യം വഹിക്കുന്നതാണ.

ഈ യോഗം നിലനിന്നു ദൈവതിരുനാമമഹത്വത്തിനും ആത്മാക്കളുടെ പ്രയോജനത്തിനും ആയിതീരേണ്ടുന്നതിനു എല്ലാവരും യോഗ ദിവസമായ മകരം ൨൬ നു പ്രത്യേകാൽ പ്രാർത്ഥിക്കണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

എന്നു നിർവ്വാഹക സംഘക്കാർ

തഴക്കര കല്ലറക്കൽ സി. ഒ. ഈപ്പൻ ഉപദേശി
മണക്കാട്ടു തട്ടാശ്ശേരിൽ റ്റി. ഡി. ശമുയേൽ } (ഒപ്പ്)
പുതിയകാവു കല്ലുംപുറത്തു സി. ഐ. തോമസ.

മാവേലിക്കര. ൧൦൮൮ ധനു ൨൦ നു

---

## ഒരു മറുപടി

പ്രിയ പത്രാധിപരെ! കഴിഞ്ഞ ൧൧-ാം ലക്കം ഇടവക പത്രികയിൽ "എന്റെ വടക്കൻ യാത്ര" എന്ന തലവാചക സഹിതം സഭാ താരകയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനത്തിനു മറുപടിയായി "ഒരു വടക്കൻ" എഴുതിയിരുന്നതു ഞാനും വായിച്ചു. താരക ഞാൻ വരുത്തുന്നില്ലാത്തതുകൊണ്ടു ഈ സംഗതിയുടെ വാസ്തവം അറിവാനായി വേറൊരു സ്ഥലത്തു നിന്നു വരുത്തി വായിച്ചു നോക്കി. അതിൽ പറഞ്ഞിരിക്കുന്ന മിക്ക സംഗതികളും അസത്യവും വഞ്ചനയുമാണു. മിസ്റ്റർ ദാനിയെലിനെക്കുറിച്ചു ജനങ്ങളുടെ ഇടയിലുള്ള അഭിപ്രായവും മൂവാറ്റുപുഴ വച്ചു നടന്ന സംഗതികളെപ്പറ്റി ഈ വിദ്വാൻ പറഞ്ഞിരിക്കുന്നതിൽ എത്രത്തോളം സത്യമുണ്ടെന്നും ഈ കൂട്ടരുടെ പരിശുദ്ധമായ ജീവിതത്തെ കുറിച്ചും പത്രികയിലെ ലേഖകൻ ദൃക്സാക്ഷിയായി എഴുതിയിരുന്നതു വായനക്കാർ ഓർക്കുമെന്നു വിശ്വസിക്കുന്നു. ഇനിക്കു ഈ കൂട്ടരുമായി അധിക പരിചയത്തിനു ഇടയായിട്ടില്ലാത്തതു കൊണ്ടു ഇവരുടെ നടപടികളെ

റിച്ചു ശരിയായ ഒരു വിവരം എഴുതുവാൻ തക്ക അറിവില്ലാ. എന്നാൽ വാളകത്തുവച്ചു മിസ്റ്റർ ദാനിയേലും ഞാനും തമ്മിലുണ്ടായ സംഭാഷണം വാക്കിനു വാക്കായി താരകയിൽ എഴുതിയിരിക്കുന്നതിൽ എത്രത്തോളം സത്യമുണ്ടെന്നു വായനക്കാരെ അറിയിക്കേണ്ട ചുമതല ഇനിക്കുള്ളതുകൊണ്ടു അതിനു മുമ്പായി കടമറ്റത്തു നവീകരണക്കാരുടെ പ്രവേശനത്തെപ്പറ്റി ഈ അവസരത്തിൽ രണ്ടു വാക്കു പറയുന്നതു ഒട്ടും അനുചിതമായി വരികയില്ലെന്നു കരുതി അദ്ധ്യാപി സംക്ഷേപമായി പറഞ്ഞുകൊള്ളുന്നു. ഇവർ മേല്പറഞ്ഞ സ്ഥലത്തു പ്രസംഗം നടത്തി തുടങ്ങിയിട്ടു ഇപ്പോൾ ഏകദേശം മൂന്നു കൊല്ലമായിട്ടുണ്ടു. ആദ്യമായി ഇവർ വന്നതു നമ്മുടെ വല്യ നോമ്പിൽ ആയിരുന്നു. അന്നു നോമ്പു, കുമ്പസാരം മുതലായവയെ കുറിച്ചു വളരെ ആദരവായി പ്രസംഗിച്ചതു മാത്രമല്ലാ അവർ യാക്കോബായക്കാരാണെന്നും ആ നോമ്പിൽ കുമ്പസാരിച്ചതു തിരുവല്ലായിൽ ബ: കോടിയാട്ടു അച്ചന്റെ അടുക്കൽ ആണെന്നും നോമ്പ എല്ലാവരും ശരിയായി നോക്കുകയും പട്ടക്കാരുടെ അടുക്കൽ തങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞു കുമ്പസാരിച്ചു വിശുദ്ധകുർബ്ബാന കൈക്കൊള്ളുകയും ചെയ്യേണ്ടതു അത്യാവശ്യമാണെന്നും മറ്റും വളരെ വൈരാഗ്യമായി സംസാരിക്കയും ചെയ്തു. ഇങ്ങനെ "അകത്തു കത്തിയും പുറത്തു പത്തിയുമായി" സാധുക്കളുടെ ഇടയിൽ സഞ്ചരിച്ചു വിശുദ്ധ അപ്പൊസ്തോലൻ പറയും പ്രകാരം (റോമ. ൧൬. ൧൮) മംഗലവാക്കുകൊണ്ടും പ്രിയവാക്കുകൊണ്ടും കപടമില്ലാത്തവരുടെ ഹൃദയങ്ങളെ വഞ്ചിച്ചു കൈവശപ്പെടുത്തിയ ശേഷം യാക്കോബായ സഭയിലെ ഓരോ ആചാരങ്ങളെ നിഷേധിച്ചും നവീകരണ ഉപദേശങ്ങളെ സ്ഥാപിച്ചും പ്രസംഗിച്ചു തുടങ്ങി. ഈ വിവരം അറിഞ്ഞു ബ: പാമ്പാക്കുട മല്പാനച്ചനും ഞാനും കൂടി കടമറ്റത്തു ചെന്നു. അവർ ആ സമയം വെളിക്കു വരാതെ മാറിക്കളകയാണു ചെയ്തതു. ഇവരുടെ ഉപദേശങ്ങൾ തെറ്റും വേദപുസ്തകത്തിനു എതിരും ആണെന്നു അനേക വേദൊക്തികളെയും ഇവരുടെ ചില ചരിത്രങ്ങളെയും ചൂണ്ടികാണിച്ചു പ്രസംഗിച്ചു. അപ്പോൾ അവരോടു ചേർന്നുനിന്നവർ "ഞങ്ങൾക്കൊന്നും അറിവാൻ പാടില്ലാ, നിങ്ങൾ ഇരുഭാഗക്കാരും കൂടി സംസാരിക്കുമ്പോൾ ആരു പറയുന്നതാണു സത്യം എന്നു മനസ്സിലാകുമെന്നും ഞങ്ങൾ ഇതിന്നായിട്ടു അവരെ കൊണ്ടുവരാമെന്നും" പറഞ്ഞു. ഞങ്ങൾ ഇതിനെ സമ്മതിച്ചു രണ്ടു ദിവസംവരെ താമസിച്ചിട്ടും അവർ വരാഞ്ഞതിനാൽ തിരിച്ചുപോയി. ഞങ്ങൾ പോയ വിവരം അവർ അറിഞ്ഞു ടി. സ്ഥലത്തു വന്നു പ്രസംഗിക്കയും ആരെങ്കിലും ഉണ്ടെങ്കിൽ തർക്കത്തിനു വരട്ടെ എന്നു പരസ്യമായി വിളിച്ചു പറകയും ചെയ്തു. ഈ വിവരം ആ പള്ളിക്കാർ ഞങ്ങളെ അറിയിച്ചതിനാൽ രണ്ടാമതും ഞങ്ങൾ അവിടെ എത്തി. ആ സമയവും ആദ്യം ഇപോലെ അവർ ഒളിച്ചുകളകയാണു ചെയ്തതു. പിന്നീടു ബ: മല്പാനച്ചൻ, സ്ലീബാ ശെമ്മാശ്ശൻ, യേശുദാസൻ ഉപദേശി മുതലായവർ ഓരോ അവസ്സരങ്ങളിൽ അവിടെ ചെന്നു പ്രസംഗം നടത്തീട്ടുണ്ടു. ഒരിക്കലെങ്കിലും ഇവരെ കണ്ടു സംസാരിക്കുന്നതിന്നിടയായിട്ടില്ല. ഇങ്ങനെ ഇരിക്കുമ്പോൾ ഈ കഴിഞ്ഞ കന്നിമാസത്തിൽ യാദൃശ്ചികമായി ടി. സ്ഥലത്തു വച്ചു രണ്ടു ഉപദേശിമാരെ കാണുന്നതിന്നിടയായി. പല സംഗതികളും അവരോടു ചോദിച്ചിട്ടു ഒന്നിനെങ്കിലും അവർ സമാധാനം പറഞ്ഞില്ലെന്നുമാത്രമല്ലാ ബഹുക്കളുടെ മദ്ധ്യെ വച്ചു അവ സത്യമാണെന്നു സമ്മതിക്കയും കൂടെ ചെയ്തു. പിന്നീടു ടി. മാസം ൨൦നു — കോതമംഗലത്തു പെരുനാളിനു നാനാദിക്കിൽ നിന്നു ആ വഴിയായി പോകുന്ന ബഹുജനങ്ങളോടു പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയെക്കുറിച്ചു അവർ ആക്ഷേപമായും നിഷേധിച്ചും പ്രസംഗിച്ചു. അപ്പോൾ ചില വാദപ്രതിവാദങ്ങളും ചില ലഹളകളും ഉണ്ടാകാതിരുന്നില്ല. എന്നാൽ അതു ചില പ്രധാനികളുടെ പ്രേരണയിന്മേലാണെന്നു ചില പത്രങ്ങളിൽ കൊട്ടിഘോഷിച്ചിരുന്നതു വെറും ഭോഷ്ക്കാണു. ഉപദ്രവിക്കപ്പെട്ടവർ സഹോദരന്മാരെപ്പോലെ ക്ഷമിക്കയും "കർത്താവിന്റെ നാമത്തിൽ അടി കൊള്ളുവാൻ ഇടയായതിൽ സന്തോഷിക്കയുമാണു ചെയ്തതെന്നും ഇനിയും അടി കൊള്ളുവാൻ ഒരുക്കമാണെന്നും അതിനു അവർക്കു കൊതിയുണ്ടെന്നും" മറ്റും മിസ്റ്റർ ദാനിയേൽ തന്റെ ലേഖനത്തിൽ പ്രസ്താവിച്ചിരിക്കുന്നതിന്റെ പരമാർത്ഥം എത്രത്തോളമുണ്ടെന്നുള്ളതു പിന്നീടു നടന്ന സംഭവംകൊണ്ടു നല്ലപോലെ വെളിവാകുന്നുണ്ടു. എന്തെന്നാൽ മാന്യന്മാരും നിർദ്ദോഷികളുമായ രണ്ടുമൂന്നു പേരെ പ്രതിചേർത്തു അവർ മൂവാറ്റുപുഴ അന്യായം കൊടുത്തു. പ്രതികൾ അന്നേദിവസം കൃത്യം നടന്ന സ്ഥലത്തു ഉണ്ടായിരുന്നില്ലെന്നുള്ള വാസ്തവം ആ ഉദ്യോഗസ്ഥനു അറിവുണ്ടായിരു

ന്നതിനാൽ പ്രഥമദൃഷ്ടിയിൽ തന്നെ അന്യായം തള്ളിക്കളകയാണ ചെയ്യുന്നത്. അതൊ എന്തൊരു ക്ഷമ! ശത്രുക്കളെ സ്നേഹിക്കുന്ന മഹാ മനസ്കത്വം! കുറുക്കൻ മുന്തിരിങ്ങാക്കുല പറിക്കാനായി ചാടിയിട്ട സാധിക്കാതെ വന്നപ്പോൾ ചീ വേണ്ടാ അതു പുളിക്കും എന്ന പറഞ്ഞു പോയതുപോലെയാണ ഈ സഹോദരന്മാരുടെ പ്രവൃത്തിയും.

കഷ്ടം! ഇത്ര പരസ്യമായിരിക്കുന്ന ഒരു സംഗതി ആരും അറികയില്ലന്നുള്ള ഭാവനയിൽ "ഞങ്ങൾ അന്യായം കൊടുക്കുന്നവരല്ലന്നുള്ള വിശ്വാസം സ്ലീബാശെമ്മാശ്ശനും മറ്റും ഉണ്ടെന്നുള്ളതു തീർച്ചയാണ" എന്നു സധൈര്യം പ്രസിദ്ധപ്പെടുത്തുവാൻ ലേഖകനു ഒട്ടും ലജ്ജയുണ്ടാകാഞ്ഞതിൽ ഞാൻ വളരെ ആശ്ചര്യപ്പെടുന്നു. ഇപ്രകാരമുള്ള ജല്പനങ്ങളെയും അതിനു അനുരൂപമായ ചില പ്രവൃത്തികളെയും സംബന്ധിച്ചു ഇടവകപത്രികയുടെ ൫൦-ം ൫൫-ം ലക്കങ്ങളിൽ എഴുതിയിരിക്കുന്നതിനെ വായനക്കാർ ഒന്നുകൂടി സദയം ശ്രദ്ധയോടെ വായിക്കണമെന്നു ഓർപ്പിച്ചുകൊള്ളുന്നു. മേല്പറഞ്ഞ ലഹള നടന്ന ഉടനെ ആലപ്പുഴ മുൻസിപ്പു, ശിരസ്തദാർ മുതലായി പത്തുപന്ത്രണ്ടുപേർ കടമറ്റത്തേക്കു പുറപ്പെട്ടു. എങ്കിലും ബ: സ്ലീബാശെമ്മാശ്ശനും മറ്റും അന്നു അവിടെ ഉണ്ടായിരുന്നതുകൊണ്ട് അവർ അവിടെ വന്ന പ്രസംഗം നടത്താതെ തിരിച്ചുപോയി. ശെമ്മാശ്ശനും മറ്റും അവിടെതന്നെ താമസിച്ചിരുന്നതുകൊണ്ട ഇവരുടെ കൂട്ടർ അവിടെ വരാതെ മൂവാറ്റുപുഴെതന്നെ താമസിച്ചതെയുള്ളു. ഇങ്ങനെ ഇരിക്കുമ്പോൾ ശെമ്മാശ്ശൻ ആലുവായിക്കു പോയ വിവരം മിസ്റ്റർ ദാനിയെലിനെയും സഹോദരന്മാരെയും കടമറ്റത്തെ ദൈവമക്കൾ അറിയിച്ചു. ജാരസമ്പർക്കത്തിനായി ഉത്സാഹിച്ചു നടക്കുന്നവർ ഭർത്താവു ഭവനത്തിൽ ഇല്ലാത്ത സമയം കാത്തിരിക്കുന്നതുപോലെ ഇവരും ഇതുതന്നെ തക്കസമയം എന്നു നിശ്ചയിച്ചു മൂവാറ്റുപുഴ നിന്നു വാളകത്തേക്കു തിരിച്ചു. വഴിമദ്ധ്യ വച്ചു കടമറ്റത്തു പള്ളിയിലെ ഒരു ശെമ്മാശ്ശനും കുറെ ആളുകളും ഇവരെ കണ്ടു എന്നു പറയുന്നതു വാസ്തവമാണ. എന്നാൽ ബ: സ്ലീബാശെമ്മാശ്ശൻ തിരികെ വന്നു എന്നുള്ള വിവരം അവരിൽനിന്നു കേട്ടപ്പോൾ ടി. യാന്മാർ തിരിച്ചുപോകുവാൻ തുടങ്ങി. ആ സമയം അതു പാടില്ലാ നിങ്ങളും ശെമ്മാശ്ശനും അന്യോന്യമായി കണ്ടു സംസാരിക്കണം, നിങ്ങൾ പറയുന്ന പ്രകാരം യാക്കോബായ സഭയിലെ ആചാരങ്ങൾ തെറ്റാണെന്നു കാണിച്ചാൽ ഞങ്ങളും കൂടി നിങ്ങളുടെ സഭയിൽ ചേർന്നുകൊള്ളാമെന്നു പറഞ്ഞു വാളകത്തേക്കു തന്നെ പോകണമെന്നു ആവശ്യപ്പെട്ടു. അല്ലാതെ "അവരുടെ ഭാവം പകർന്നു ഞങ്ങളെ ചീത്ത വാക്കുകൾ വിളിക്കയും ചതച്ചു നുറുക്കികളയുമെന്നു ഭയപ്പെടുത്തുകയും ചെയ്തു..." എന്നു ലേഖകൻ പറഞ്ഞിരിക്കുന്നതു വെറും പൊളിവചനങ്ങളാണ. ഇതുപോലെ തന്നെയാണ മിസ്റ്റർ ദാനിയേലും ഞാനും തമ്മിലുണ്ടായ സംഭാഷണത്തെപ്പറ്റി പറഞ്ഞിരിക്കുന്നതിൽ മിക്കഭാഗങ്ങളും. അടിയിൽ വീണാലും കൈമുകളിൽ ഇരിക്കണമെന്നെ ലേഖകനു ഉദ്ദേശമുള്ളു എന്നു തോന്നുന്നു. പരിശുദ്ധ പിതാക്കന്മാർ ഉണ്ടാക്കീട്ടുള്ള പള്ളിക്രമങ്ങളിലും മറ്റും ബോധിച്ചപോലെ വേണ്ട കൃത്രിമങ്ങൾ ചെയ്യാൻ അധൈര്യപ്പെടാത്തവരും പരിശുദ്ധാത്മാവിനാൽ എഴുതപ്പെട്ടിരിക്കുന്ന വേദപുസ്തകത്തിൽ അപ്പഴപ്പോൾ തോന്നിയപോലെ വെട്ടിതിരുത്തുവാൻ മടിയില്ലാത്തവരുടെ സന്താനങ്ങളുമായ ഈ കൂട്ടർ ബലഹീനനായ എന്റെ വാക്കു വ്യത്യാസപ്പെടുത്തിയതിൽ ഒട്ടും അതിശയിപ്പാനില്ലല്ലൊ. എന്നാൽ ഞങ്ങൾ തമ്മിൽ വാദപ്രതിവാദങ്ങൾ നടന്നിട്ട ഇപ്പോൾ രണ്ടു മാസത്തിലധികമായിരിക്കുന്നതുകൊണ്ടും എനിക്കു ഇതിനെപ്പറ്റി യാതൊരു മുൻകരുതലും ഇല്ലാഞ്ഞതുനിമിത്തം പ്രത്യേകം നോട്ടു കുറിച്ചെടുത്തിട്ടില്ലാത്തതിനാലും മുഴുവനും വാക്കിനു വാക്കായി പറവാൻ നിവൃത്തിയില്ലന്നു പറയേണ്ടിയിരിക്കുന്നു. എങ്കിലും ചില പ്രത്യേക സംഗതികൾ വിസ്മരിച്ചിട്ടില്ലാത്തതുകൊണ്ടു താഴെ പറഞ്ഞുകൊള്ളുന്നു.

൧. നിങ്ങൾക്കു പാപമുണ്ടൊ എന്നുള്ള എന്റെ ചോദ്യത്തിനു ശരിയായ മറുപടി പറയാതെ, തന്റെ പതിന്നാലാമത്തെ വയസ്സുമുതൽ മാനസ്സാന്തരപ്പെട്ടു പരിശുദ്ധാവസ്ഥയിൽ ജീവിക്കുന്നു എന്നാണ ഉത്തരം പറഞ്ഞതു. അല്ലാതെ "താൻ പാപിയാണെന്നൊ പാപക്കുറ്റമുണ്ടെന്നൊ" ഒരു വാക്കുപോലും ആ അവസരത്തിൽ പറഞ്ഞിട്ടില്ല. അതുകൊണ്ടാണ കർത്താവിനു സർവത്തെയും ബലി ചെയ്തു പരിശുദ്ധന്മാർ കൂടെയും തങ്ങൾ പാപികളാണെന്നു ഏറ്റുപറഞ്ഞിട്ടുണ്ടെന്നു "സുറിയാനി ഗീതങ്ങൾ" കൊണ്ടു മാത്രമല്ലാ ചില വേദവാക്യങ്ങൾകൊണ്ടും തെളിയിക്കയും നമ്മുടെ കർത്താവും സ്ലീഹാന്മാരും കല്പിച്ചിരിക്കുന്ന പ്രകാരം ഇവർ വേദവിപരീതികളും, മ്ശിഹായുടെ കുരിശി

ൻെറ വൈരികളും, സാത്താൻ സൎപ്പവേഷം പൂണ്ട ഹാവായുടെ അടുക്കൽ ചെന്നു വഞ്ചിച്ച പ്രകാരം കഞ്ഞാടുകളുടെ വേഷം കെട്ടി സാധുക്കളെ വഞ്ചിപ്പാൻ നടക്കുന്ന വ്യുഭുക്ഷയുള്ള ഓനായികളും (മത്ത. ൭. ൧൫) ആകുന്നു എന്നു ഞാൻ പ്രസംഗിച്ചതു.

൨. "ഇനിയും ഞാൻ കൂടി പറവാൻ അനുവദിക്കണമെന്നുള്ള അപെക്ഷയെ അവർ സ്വീകരിച്ചു" ഇതു വെറും കളവാണു എന്തെന്നാൽ ഞാൻ പ്രസംഗിക്കുന്നതിനു ആരംഭിച്ചപ്പോൾ തന്നെ എൻെറ പ്രസംഗത്തിൽ അവൎക്കു പ്രതികൂലമായി വല്ലതുമുണ്ടെങ്കിൽ അതിനെ നോട്ടു ചെയ്യണമെന്നും എൻെറ പ്രസംഗാനന്തരം അവയെപ്പററി പറവാൻ വിരോധമില്ലന്നും ഞാൻ പറഞ്ഞിട്ടുണ്ടായിരുന്നു.

൩. "ചുരുക്കമായ ഒരു മാനസാന്തര പ്രസംഗം പറഞ്ഞു" ഇങ്ങനെ ഒരു പ്രസംഗം മിസ്തർ ദാനിയെൽ അന്നു അവിടെ പറഞ്ഞിട്ടില്ലാ.

൪. "ഒരു ദേശത്തുനിന്നു ക്രിസ്ത്യാനികളെ അടിച്ചോടിച്ചാൽ....എന്നേക്കുമായി ആ പട്ടണത്തെ വിട്ടുപോകണമെന്നില്ലന്നും ഞാൻ മറുപടി പറഞ്ഞു" ഇതും മേല്പടവകപ്പടിതന്നെ. 1

൫. "ഞങ്ങൾ അപ്പൊസ്തോലന്മാരുടെ അടിസ്ഥാനത്തിന്മേലാണു നില്ക്കുന്നതു പത്രൊസിനുള്ളവർ ഞങ്ങളാണ എന്നു ഞാൻ മറുപടി പറഞ്ഞു" ഈ സംഗതി മിസ്തർ ദാനിയേലല്ലാ തൻെറ കൂട്ടുകാരിൽ ഒരുവനാണു പറഞ്ഞതു.

൬. "ഞാൻ—ഞങ്ങൾ അടികൊള്ളുവാൻ തയാറാണു ശെമ്മാശ്ശൻ അങ്ങിനെ ഒന്നു എഴുതിതരണം. ഞാൻ—അങ്ങിനെതന്നെ കടലാസു തന്നാട്ടെ, കടലാസു തന്നില്ലാ" ഇങ്ങനെ ഒരു സംഭാഷണം ഉണ്ടായിട്ടില്ല. എന്നാലൊ അവർ ശമ്പളം പററികൊണ്ടു പ്രസംഗിപ്പാൻ നടക്കുന്നവരല്ലന്നു പറഞ്ഞതിൻെറ യഥാൎത്ഥം തിരക്കി അറിവാൻ അവർ അഞ്ചു പേരുടെയും മേൽവിലാസം ആവശ്യപ്പെടുകയും എഴുതിയെടുക്കുകയും ആണു ചെയ്തതു.

൭. "പള്ളിക്കര അച്ചൻ—ഞാൻ നിങ്ങളെ പിശാചു എന്നു വിളിച്ചതു തെററാന്നു തോന്നാം. അതിൻെറ കാരണം ഇന്നു ഞാൻ ഒരു പ്രസംഗമായിട്ടു പറയാം" ഇതിൽ വലിയ ഭേദമൊന്നും ചെയ്തിട്ടില്ലങ്കിലും ഞാൻ പറഞ്ഞ സംഗതി തെളിയിച്ചിട്ടില്ല. എന്തെന്നാൽ നിങ്ങളും ഞങ്ങളും അവരവരുടെ പരമാൎത്ഥപ്രകാരവും വൈരാഗ്യപ്രകാരവും ആണു വന്നിരിക്കുന്നതു. എന്നാൽ ഇതു ഒരാത്മാവിൽ നിന്നായിരുന്നെങ്കിൽ നാം തമ്മിൽ ചേരാതിരിക്കയില്ലായിരുന്നു. ആയതുകൊണ്ടു ആരാണു സത്യാത്മാവിനാൽ നടത്തപ്പെടുന്നവരെന്നും ആരാണു ദുരാത്മാവിനാൽ നടത്തപ്പെടുന്നവരെന്നും നാം ഇരുഭാഗക്കാരുടെയും വിശ്വാസാചാരങ്ങളെ വേദൊക്തങ്ങളെക്കൊണ്ടു പ്രസംഗത്തിൽ തെളിയിക്കാമെന്നാണു ഞാൻ പറഞ്ഞതു.

൮. "പിന്നീടു സ്ലീബാശെമ്മാശ്ശൻ ഒരു ദീൎഘമായ പ്രസംഗം പറഞ്ഞു. പിതാക്കന്മാർ സഹിച്ച കഷ്ടതകൾ എത്ര ഭയങ്കരമായിരുന്നിട്ടും അവർ പ്രസംഗം നിറുത്തിയില്ലന്നും യഹൂദന്മാർ അവരുടെ ശടങ്ങുകളെ വിടുവാൻ മനസ്സില്ലായിരുന്നതുകൊണ്ടായിരുന്നു പിതാക്കന്മാരെ പീഡിപ്പിച്ചതു എന്നും മററും. ഇങ്ങിനെ ഒന്നും ശെമ്മാശ്ശൻ പറഞ്ഞിട്ടില്ലാ. അദ്ദേഹം അന്നു പ്രസംഗിച്ച മത്ത: ൨൨- ൧൧-ൽ പറയുന്ന കല്യാണ വസ്ത്രത്തെ സംബന്ധിച്ചായിരുന്നു. ഈ വിധം സത്യത്തെ മറച്ചും, നിരപരാധികളായിരിക്കുന്നവരുടെ മേൽ വ്യൎത്ഥ കുററാരോപണം ചെയ്തും ദൂഷണം പ്രശംസയും ഭോഷ്കുംകൊണ്ടു നിറഞ്ഞും ഇരിക്കുന്ന ഒരു ലേഖനം മിസ്തർ ദാനിയേലിനെകൊണ്ടു എഴുതിപ്പിച്ചതു ൧ രാജാ. ൨൨. ൨൨-ൽ കാണുന്ന ആത്മാവു തന്നെ ആയിരുന്നു. ഇതുപോലെ ഈ വിദ്വാൻെറ ലേഖനത്തിൽ അനേക സംഗതികൾ വാസ്തവവിരുദ്ധമായി കാണുന്നുണ്ടു. ഇവെക്കു എത്രത്തോളം പരമാൎത്ഥമുണ്ടന്നു മേല്പറഞ്ഞിരിക്കുന്ന സംഗതികളിൽനിന്നു വായനക്കാൎക്കു അനുമാനിക്കാവുന്നതുകൊണ്ടു അവയിൽ ഓരോന്നിനെക്കുറിച്ചും ദീൎഘമായി പറഞ്ഞു വ്യൎത്ഥ പത്രപംക്തികൾ നഷ്ടപ്പെടുത്തീട്ടു ആവശ്യമുണ്ടന്നു തോന്നുന്നില്ല-

എൻെറ ചില ചോദ്യങ്ങൾക്കു മിസ്തർ ദാനിയേൽ തക്കതായ മറുപടി പറയാതെ കഴുങ്ങുകയും മാൎത്തോമ്മാക്കാരുടെ ഉപദേശത്തിനു ചേരാത്തതായ ചില സമാധാനങ്ങൾ ആ സന്ദൎഭത്തിൽ പറകയും ചെയ്തിട്ടുള്ളതു വിശേഷാൽ പ്രസ്താപയോഗ്യങ്ങളാണു. എൻെറ ഈ ലേഖനം കുറെ അധികം ദീൎഘമായിപ്പോയതിനാൽ അവയിൽ ഒ

രോന്നും വിശദമായി എഴുതിയാൽ പത്രസ്ഥലം അനുവദിക്കപ്പെട്ടുമൊ എന്നു സംശയിക്കുന്നതിനാൽ വായനക്കാരുടെ അറിവിലേക്കായി ഒന്നുരണ്ടു സംഗതികൾ മാത്രം പ്രസ്ഥാപിച്ചുകൊള്ളുന്നു. പട്ടത്വത്തെക്കുറിച്ചുള്ള എന്റെ ചോദ്യത്തിനു (അവക്കു ശരിയായ കൈവെപ്പു ഇല്ലാത്തതുകൊണ്ടു) തക്കതായ മറുപടി പറയാതെ കഴിഞ്ഞുകയും പട്ടക്കാരനെ കൂടാതെ ഒരുത്തനു ക്രിസ്ത്യാനിയാകാമൊ (മാമോദീസായെ സംബന്ധിച്ചു) എന്നു വീണ്ടും ചോദിച്ചപ്പോൾ സഭയിൽ പട്ടക്കാർ വേണമെന്നല്ലാതെ ഒരുത്തൻ ക്രിസ്ത്യാനി ആകുന്നതിനു പട്ടക്കാരൻ ആവശ്യമില്ലെന്നും ആണു മറുപടി പറഞ്ഞതു.

നോമ്പിനെപ്പറ്റിയുള്ള സംഭാഷണത്തിൽ യാക്കൊബായക്കാർ അനുഷ്ഠിച്ചുവരുന്നപ്രകാരം ആത്മാവിലും ശരീരത്തിലും (ഉപവാസത്തോടെ) നോമ്പു നോക്കേണ്ടതാണെന്നും, താനും തന്റെ സഭക്കാരും അങ്ങിനെ ചെയ്യാത്തതു തെറ്റാണെന്നും, സ്വജാതികൾ മാത്രമല്ലാ മാന്യന്മാരായ പല ഹിന്ദുക്കളും കൂടി ഉൾപ്പെട്ടിരുന്ന ആ മഹാ സഭയിൽ വച്ചു സമ്മതിച്ചു ഏറ്റു പറഞ്ഞതിൽ മിസ്റ്റർ ദാനിയേലിന്റെ മേൽ ഇനിക്കു വളരെ സന്തോഷമുണ്ടു. കിംബഹുനാ യാക്കൊബായ സഭയിലെ ആചാരങ്ങൾ വേദപുസ്തകത്തിനു അനുസരണമായിട്ടുള്ളതാണെന്നും ഈ സഭെക്കു എതിരായി യാതൊരു സ്ഥലത്തും പ്രസംഗിച്ചിട്ടില്ലെന്നും ഈ വിദ്വാൻ അന്നു അവിടെ വച്ചു പറകയുണ്ടായി.

മിസ്റ്റർ ദാനിയേൽ തന്റെ ലേഖനത്തിന്റെ ഒടുവിൽ "ഈ ദേശത്തുള്ളവരുടെ സന്മാർഗ്ഗബോധത്തിന്റെയും അറിവിന്റെയും അവസ്ഥയെ വെളിപ്പെടുത്തുന്ന ചില സംഗതികൾ കൂടെ താഴെ ചേർക്കുന്നു......" എന്നു എഴുതിയിരിക്കുന്ന ഭാഗം വായിക്കുമ്പോൾ ഈ വിദ്വാൻ വടക്കരെ കേവലം മൃഗപ്രായന്മാരായിട്ടാണ ഗണിച്ചിരിക്കുന്നതെന്നു തോന്നിപ്പോകുന്നു. വടക്കർക്കു ലേഖകനെപ്പോലെ സർവ്വജ്ഞപീഠം കയറുവാൻ തക്ക പാണ്ഡിത്യമൊ സഹോദരന്മാരെപ്പോലെ എന്തും സഹിപ്പാനുള്ള പക്വതയൊ ഇല്ലെന്നു ഇവിടെ സമ്മതമാണ. എങ്കിലും കാറ്റിനാൽ ഇളകപ്പെടുന്ന ഞാങ്ങണ പോലെ അസ്ഥിരന്മാരും തന്നിമിത്തം "ഇവർക്കു തുഴിഞ്ഞു കിടക്കുന്ന പുസ്തകംപോലെയുള്ളവർ" എന്നുള്ള റിമാർക്കിനും വടക്കരിൽ ആരും ഇതെവരെ സംഗതിയായിട്ടില്ലല്ലൊ. ആയതുകൊണ്ടു ഞാൻ മിസ്റ്റർ ദാനിയേലിനോടു ഗുണദോഷിക്കുന്നതു (മത്താ: ൭- ൩—൫) നീ നിന്റെ കണ്ണിലുള്ള കോൽ വിചാരിക്കാതെ നിന്റെ സഹോദരന്റെ കണ്ണിലുള്ള കരടു എന്തുകൊണ്ടു നോക്കുന്നു എന്നു ആദിയായ വാക്യങ്ങളെ പ്രത്യേകം വായിച്ചുനോക്കുക. നിങ്ങൾക്കു വടക്കരെപ്പറ്റി നിങ്ങളുടെ ലേഖനത്തിൽ പ്രതിവാദിച്ചിരിക്കുന്ന പ്രകാരം അഭിപ്രായമുള്ളതുകൊണ്ടു അവരെ പടലെ മറിച്ചുകളയാമെന്നൊ വല്ലാതെ ഇളക്കി വശമാക്കാമെന്നൊ ഉദ്ദേശ്യമെങ്കിൽ അതു താങ്കളുടെ ഒരുവക ശുദ്ധഗതിയാണെന്നു അറിഞ്ഞുകൊള്ളുക. നിങ്ങളുടെ സഭാദ്ധ്യക്ഷൻ (അത്താനാസ്യോസ) പണ്ടു സർവ്വാധിപത്യം വഹിച്ചു നടന്നകാലത്തും വടക്കരിൽ എത്രപേരെ കിട്ടീട്ടുണ്ടു എന്നുള്ളതു ഈ അവസരത്തിൽ ഓർത്തുനോക്കുക.

ദാവീദിനാൽ ശിക്ഷിക്കപ്പെട്ടവരെ അബ്ശാലോം മംഗലവാക്കുകൊണ്ടു കൈവശപ്പെടുത്തുകയും ഒടുവിൽ തന്റെ പിതാവിന്റെ വെപ്പാട്ടികളെ അപമാനിക്കുന്നതിനു ഉദ്യമിക്കയും ചെയ്തപ്രകാരം ഓരൊ ദുഷ്പ്രവൃത്തികൾ നിമിത്തം സഭയിൽനിന്നു ശിക്ഷിക്കപ്പെടുന്നവരെ നിങ്ങളും കൈവശപ്പെടുത്തി മിശിഹാതമ്പുരാന്റെ മണവാട്ടിയും നിങ്ങളുടെ മാതാവുമായിരിക്കുന്ന വിശുദ്ധ സഭയുടെ ചരിത്രഭാഗം വരുത്തുന്നതിനു ശ്രമിക്കുന്നതു യുക്തമൊ. ഹാ! അബ്ശാലോമിന്റെ അവസാനം എത്ര പരിതപിക്കത്തക്കതായിരുന്നു എന്നു വിചാരിക്കുക. ജലപ്രളയത്തിനു ശേഷം ജനങ്ങൾ ദൈവത്തിന്റെ ഇഷ്ടസമ്മതത്തെ അവിശ്വസിച്ചു ബാബേൽ കോട്ട പണിയുവാൻ ശ്രമിച്ചതുപോലെ നിങ്ങളും വിശുദ്ധ സഭയിൽ കർത്താവു ഏർപ്പെടുത്തിയിരിക്കുന്ന വിശ്വാസാചാരങ്ങളെ അവിശ്വസിച്ചു തനിക്കു വിരോധമായി നൂതനസഭയെ സ്ഥാപിക്കുവാൻ ഉദ്യമിക്കുന്നതു എത്രത്തോളം ശുഭമായി പര്യവസാനിക്കും. അന്നു ആ ജനങ്ങളുടെ ഭാഷയെ താൻ നാനാവിധമാക്കിയതിനാൽ അവർ പല സ്ഥലങ്ങളിലെക്കും ചിതറപ്പെട്ടതുപോലെ അല്ലയൊ ഇന്നു നിങ്ങളുടെ സഭയിലും ഹാ എത്ര കുഴപ്പം? അന്യോന്യവിരുദ്ധങ്ങളായ എത്ര വിശ്വാസാചാരങ്ങൾ!! സാൽവേഷ്യൻ, ബാപ്റ്റിസം, അഞ്ചരയ്യയൊമയം മുതലായ ഓരൊ സമൂഹങ്ങളിലെക്കു നിങ്ങളുടെ സഭയിൽനിന്നു എത്രയൊ പേർ പോയിരിക്കുന്നു എന്നു ഓർക്കുക. അതെ. എന്റെ സ്വർഗ്ഗസ്ഥനായ പിതാവു നട്ടിട്ടില്ലാത്ത നടുതല എല്ലാം വേരൊടെ പറിക്കപ്പെടുമെന്നല്ലൊ രക്ഷകൻ കല്പിച്ചിരിക്കു

നാണു (മത്താ ൧൫. ൧൨) ആകയാൽ സഹോദരന്മാരെ! നിങ്ങൾ തന്നോടു മറുതലിക്കയും തൻെറ സഭയിൽ ദുരുപദേശത്തെ പരത്തുവാൻ ശ്രമിക്കയും ചെയ്യുന്നതു എന്തിനു? ആണികളുടെ നേരെ ഉതക്കുന്നതു നിങ്ങൾക്കു വിഷമമാകുന്നു (നട. ൯.൫) എന്നു അറിഞ്ഞുകൊള്ളുക. ആശ്ലൂകൊണ്ടു പുത്രൻ കോപിക്കാതെയും അവൻെറ കോപം അല്പം പോലും ജ്വലിച്ചിരിക്കുമ്പോൾ നിങ്ങൾ വഴിയിൽനിന്നു നശിച്ചുപോകാതെയും ഇരിപ്പാനായിട്ടു (സങ്കീ. ൨. ൧൨) എവിടെനിന്നു നിങ്ങൾ വീണിരിക്കുന്നു എന്നു ഓൎത്തു അനുതപിച്ചു നിങ്ങളുടെ ആദ്യക്രിയകളെ ചെയ്യുക. (വെളി: ൨. ൫.) മുടിയനായ പുത്രൻ തൻെറ അപ്പൻെറ അടുക്കലേക്കു തിരിച്ചുവരുമ്പോൾ ദൂരത്തുവച്ചു അവനെ കണ്ടു കനിവുതോന്നി ഓടിച്ചെന്നു അവൻെറ കഴുത്തേൽ കെട്ടിപ്പിടിച്ചു അവനെ ചുംബിച്ചപ്രകാരം (ലൂക്കൊ: ൧൫) മ്ശിഹാതമ്പുരാനും തൻെറ മണവാട്ടിയായ വിശുദ്ധസഭയും സകല പരിശുദ്ധന്മാരും നിങ്ങളുടെ തിരിച്ചുവരവിന്നായിട്ടു ആഗ്രഹിച്ചും നിങ്ങളെ കൈക്കൊള്ളുവാൻ സന്നദ്ധന്മാരായും ഇരിക്കുന്നു എന്നുള്ളതു പ്രത്യേകം വിചാരിക്കണമെന്നു ഞാൻ സ്നേഹപൂൎവ്വം ഗുണദോഷിച്ചുകൊള്ളുന്നു.

പള്ളിക്കര കുരിശിങ്കൽ മാണിക്കത്തനാർ:

---

## നമ്മുടെ പട്ടക്കാരുടെ ഔദാസീന്യം.

നമ്മുടെ പട്ടക്കാരുടെ ആത്മികവും ലൌകികവുമായ നടപടികളെക്കുറിച്ചു നമ്മുടെ സമുദായനാവായ പത്രികയുടെ പല പംക്തികളിലും പല ലക്കങ്ങളിലും പല വൈദീക സംഘങ്ങളിലും ഏറെക്കുറെ പ്രസ്താവിച്ചിട്ടുള്ള സംഗതിയാണ. എന്നാൽ ഇവരിൽ പലരും പ്രത്യേകം വടക്കൻ ഇടവകകളിലെ ബഹുമാനപ്പെട്ട ചില പട്ടക്കാർ തങ്ങളുടെ കൎത്തവ്യകൎമ്മങ്ങൾ തിരിച്ചറിഞ്ഞു ഇതെവരെ പ്രവൃത്തിച്ചു തുടങ്ങീട്ടില്ലെന്നുള്ളതു ഏററവും പരിതാപകരമായിട്ടുള്ളതാണ. ഈ സംഗതിയെപ്പററി പൊതുവായും പ്രത്യേകമായും ചില സംഗതികൾ പറയണമെന്നു ഞാൻ വിചാരിച്ചുവരവെ കഴിഞ്ഞ ലക്കം പത്രികയിൽ കടാതിക്കാരൻ ഗുണകാംക്ഷി എഴുതിയിരിക്കുന്ന ലേഖനം ഇനിക്കും നമ്മുടെ സമുദായ അംഗങ്ങൾക്കും സാമാന്യം ചാരിതാൎത്ഥ്യത്തിനു കാരണമായിട്ടുണ്ടെന്നു തന്നെ പറയാം. നമ്മുടെ ആത്മീക ഇടയന്മാരായ പട്ടക്കാർ തങ്ങളുടെ ആടുകളായ ഇടവക ജനങ്ങളെ ശരിയായ വിധത്തിൽ ഭരിച്ചുകൊണ്ടുപോരണമെന്നുള്ള താല്പൎയ്യം ഏറെക്കുറെ മനസ്സിലാക്കിയിട്ടുണ്ടെന്നു തോന്നുമാറു കടാതി പള്ളിയിടവകയിലെ ബ: കൊച്ചച്ചന്മാർ ശ്രമിച്ചും പ്രവൃത്തിച്ചും വരുന്നതു അഭിനന്ദനീയമാണ. ഇവൎക്കു മാതൃകക്കാരായിത്തീരേണ്ടിയിരുന്ന വടക്കൻ ഇടവകയിലെ ചില പട്ടക്കാർ അപ്രകാരം ചെയ്യാതെ സ്വാൎത്ഥത്തെ മാത്രം കരുതി മൌനമായിട്ടിരിക്കുന്നതായി കാണപ്പെടുന്നതിൽ അതിശയിക്കുന്നു. ഈ സാക്ഷിയിൽ കുറുപ്പുംപടി പള്ളിയിലെ ബ: പട്ടക്കാരെക്കുറിച്ചു ചിലതു പറയുന്നതിനാണ എന്നെ ഈ ലേഖനം എഴുതുവാൻ ഉത്സാഹിപ്പിച്ചതു. ഈ പള്ളി വളരെ പുരാതിനവും ആയിരത്തിൽ പരം വീട്ടുകാർ ഉള്ളതും മററും ആണെന്നുള്ളതു പ്രസിദ്ധമായിട്ടുള്ളതാണ. അതിനാൽ പള്ളിയുടെ മാഹാത്മ്യത്തെക്കുറിച്ചു അധികം പറഞ്ഞു ദീൎഘിപ്പിക്കു

ന്നില്ല. ഈ ഇടവക ജനങ്ങളുടെ ഏകദേശമായ ഒരു കണക്കെടുക്കുന്നതായാൽ അയ്യായിരത്തിൽ പരം ജനങ്ങൾ ഇവിടെ ഉണ്ടെന്നു കാണാവുന്നതാണ്. ഇവരെ ഭരിക്കുന്നതിനു പത്തു പട്ടക്കാരോളമുണ്ട്. ജനസംഖ്യക്കനുസരിച്ചു നോക്കുന്നതായാൽ ഇവർ ഓരോരുത്തരും ഭരിക്കപ്പെടേണ്ടിയവരായി ശരാശരി അഞ്ഞൂറു പേരോളം ഉണ്ടാകുന്നതാണ്. ഇവരെ ഭരിക്കേണ്ടിയ ക്രമം ജനങ്ങളുടെ ആവശ്യങ്ങൾ നടത്തിക്കൊടുക്കുന്നതു മാത്രമാണെന്നാണു പട്ടക്കാർ വിചാരിച്ചു പ്രവൃത്തിച്ചു പോന്നിരുന്നതു. ഇങ്ങനെ ഇവർ ആത്മീകമായ ഭരണത്തിൽ നിന്നു അറിഞ്ഞുകൊണ്ടോ അറിയാതെയോ അജാഗ്രത കാണിച്ചതിനാൽ ഇടകാലത്തു ചില ദുരുപദേശികൾ ഇവിടെയും വന്നു നാശീകരണ വിത്തു വിതക്കാതിരുന്നിട്ടില്ല. ഈ സ്ഥിതിയിലിരിക്കെ കഴിഞ്ഞ മകരത്തിൽ വലിയ തിരുമേനസ്സു കൊണ്ട് ഇവിടെ എഴുന്നെള്ളിയിരിക്കുമ്പോൾ പട്ടക്കാരുടെ ഉദാസീനതയെയും ജനങ്ങളുടെ വഴിതെറ്റിനെയും കണ്ടു മനസ്താപപ്പെടുകയും ഇതിന്റെ പരിഹാരത്തിനായി പട്ടക്കാരെ എല്ലാം വരുത്തി ആലോചിക്കുകയും ഇടവക പത്തു ഭാഗങ്ങളായി തിരിച്ചു ഓരോ അംശവും ഓരോ പട്ടക്കാരെ ഏല്പിച്ചു, വേണ്ട നടപടിക്രമങ്ങൾ വിവരിക്കുന്നതായ ഒരു കല്പന കൊടുക്കയും ചെയ്തു. ഇതനുസരിച്ചു ചിലർ ഓരോ കരകളിലും ആളുകളെ വിളിച്ചു കൂട്ടി അവരുടെ സഹായത്തിന്നായി കരമൂപ്പന്മാരെ തിരിഞ്ഞെടുത്തിട്ടുള്ളതല്ലാതെ ഇതുവരെ ആത്മീകവും ലൌകികവുമായ വിദ്യാഭ്യാസത്തിനു പള്ളിക്കൂടങ്ങൾ ഏർപ്പെടുത്തുകയോ സൺഡേസ്കൂൾ നടത്തുകയോ മതവിരോധികൾക്കു പ്രവേശനം കൊടുക്കാതിരിക്കയോ ശാബതാചാരാ മുതലായവ ലംഘിച്ചു നടക്കുന്നവരെക്കുറിച്ചു വേണ്ടതുപോലെ പ്രവൃത്തിക്കയോ മറ്റൊ ചെയ്തിട്ടില്ലെന്നുള്ളതു വാസ്തവമായ ഒരു സംഗതിയാണ്. ഇതു വളരെ പരിതാപകരമായ സംഗതിയാണെന്നു വിശിഷ്യ പറയേണ്ടതില്ലല്ലോ. ഇവർ ഇനിയും ഇങ്ങനെ മൌനം ദീക്ഷിച്ചിരുന്നാൽ വലിയ ദോഷങ്ങൾക്കിടവരുന്നതാണ്. എന്നു തന്നെയുമല്ല. ഇവരുടെ ഉദാസീനതയാൽ ദുരുപദേശികൾ ഇവിടെ അടുത്തകരകളിൽ ജനിച്ചു വളരുന്ന പൈതങ്ങൾക്കു വേണ്ടി ബ: കോനാട്ടു മല്പാനച്ചനും ബ: സ്ലീബാശെമ്മാച്ചനും സഹിച്ചിട്ടുള്ള കഷ്ടതകളെ ഓർത്തിട്ടെങ്കിലും മേലാൽ ആലോചിച്ചു പ്രവൃത്തിക്കുന്നതായാൽ ബ: മല്പാനച്ചനും മറ്റും അസഹ്യ കൂടാതിരുന്നേനെ: അല്ല- ഇനിയും കഷ്ടപ്പെടുത്തണം എന്നു വിചാരിച്ചു തുടങ്ങുന്നതായാൽ അവർ അതിൽ നിന്നും പുറകോട്ടു മാറുന്നതല്ലാ.

ആകയാൽ കടാതികാർക്കു മാതൃകയായി തീരേണ്ടിയ ബ: നമ്മുടെ പട്ടക്കാർ അവരെ എങ്കിലും കണ്ടു പഠിച്ചു ആത്മീക ഉണർവ്വും വൈരാഗ്യദൃഢതയുമുണ്ടായി താമസം കൂടാതെ വേണ്ടതു പ്രവൃത്തിച്ചു തിരുമേനിയുടെ കല്പനയെ പൂർത്തിയാക്കുമെന്നു വിശ്വസിക്കുന്നു.

എന്നു അനുഭവസ്ഥൻ.

---

## സുറിയാനി വേദപുസ്തക തർജ്ജമ.

സുറിയാനിക്കാരുടെ സഭാ സംബന്ധമായ വിശ്വാസാചാരങ്ങളും തങ്ങൾ സ്വീകരിക്കുന്ന വേദപുസ്തകവും മറ്റും സുറിയാനി ഭാഷയിൽ ഇരിക്കുന്നതുകൊണ്ടു സുറിയാനി ഭാഷയിൽ നിന്നുള്ള ശരിയായ തർജ്ജമകൾ സുറിയാനിക്കാരുടെ ഇടയിൽ ഏറ്റം സ്വീകാരയോഗ്യമായിട്ടുള്ളതും സ്തുത്യർഹമായിട്ടുള്ളതും ആണല്ലൊ. എന്നാൽ പല ഭാഷകളിൽ വേദപുസ്തകമുണ്ടെങ്കിലും സുറിയാനി മൂലഭാഷയിലെ വേദപുസ്തകത്തെക്കാൾ മറ്റു ഭാഷയിലെ വേദപുസ്തകത്തെ പ്രത്യേകിച്ചു പുതിയനിയമത്തെ ഇതര സഭക്കാർ വിലമതിക്കുന്നില്ലെന്നു മാത്രമല്ല യേശുമിശിഹായുടെയും ശിഷ്യന്മാരുടെയും സാധാരണ സംസാര ഭാഷ സുറിയാനി ആയിരുന്നു എന്നു സമ്മതിക്കുന്നുമുണ്ടു. ഈ കാരണങ്ങളാലും മലയാള ഭാഷയിൽ തർജ്ജമ ചെയ്തു പുറപ്പെടുവിച്ചിട്ടുള്ള വേദപുസ്തകം സുറിയാനി വേദപുസ്തകത്തോടു പലവിധത്തിൽ അനുരൂപമല്ലാതിരിക്കുന്നതിനാലും സുറിയാനി വേദപുസ്തകത്തിന്റെ ശരിയായ ഒരു മലയാള തർജ്ജമ കാണ്മാനുള്ള ആഗ്രഹം വളരെ മുമ്പെ തന്നെ എന്നിൽ ഉത്ഭവിച്ചിട്ടുള്ളതാണ്. സുറിയാനി, മലയാള ഭാഷകളിൽ വിദ്വാന്മാരായ ആളുകൾ കൂടിയിരുന്നു ഈ തർജ്ജമ ചെയ്യണമെന്നുള്ള ഉദ്ദേശത്തെ ഫലിപ്പിപ്പാൻ പലപ്പോഴും ശ്രമിച്ചിട്ടുള്ളതു, പല കാരണങ്ങളാൽ സാധിച്ചില്ലന്നെ പറവാനുള്ളു. ഇപ്പോൾ കാണപ്പെടുന്ന മലയാള വേദപുസ്തകം മേൽ കാണിച്ച വിധത്തിൽ ഇരിക്കുന്നതിനാൽ പള്ളികളിൽ ഉപയോഗിക്കുന്നതിനോ മറ്റും മേലാപ്പിൽ നിന്നു വായിപ്പാൻ നിവൃത്തിയില്ലാത്തതുകൊണ്ടു, സുറിയാനിയുടെ ശരിയായ തർജ്ജമ ഉണ്ടായാൽ പള്ളികളിലെ വായനക്കും പൊതുജനങ്ങളുടെ ഉപയോഗത്തിനും അനുവദിക്കാമെന്നുള്ളതിനാൽ ഇപ്പോഴത്തെ കാലകൂടുതലായ പൊതു ജനോപകാരമുണ്ടാകുമെന്നുള്ളതുകൊണ്ടും, ഈ അനിത്യ ലോകത്തിൽ കുറെനാളത്തേക്കുമുള്ള അവസരം സ്വപ്രയത്നാലെങ്കിലും ദൈവമഹിമയ്ക്കായി ചിലവഴിക്കണമെന്നുള്ളതുകൊണ്ടും, അപ്രാപ്തനായ ഞാൻ എന്റെ വൃദ്ധിയ പ്രായത്തിൽ അനുസരിച്ചു മത്തായിയുടെ സുവിശേഷം തർജ്ജമ ചെയ്വാൻ തുടങ്ങിയിരിക്കുന്നു. എല്ലാം കൂടി തർജ്ജമ ചെയ്തതിന്റെ ശേഷം അച്ചടിക്കാമെന്നുള്ളതു കാലതാമസത്തിനും, ഇച്ഛാഭംഗത്തിനും, കാരണമായേക്കുമെന്നുള്ളതുകൊണ്ടു ഓരോ സുവിശേഷവും [illegible]ം തീരുമ്പോൾ ആയതു അപ്പഴപ്പോൾ അച്ചടിപ്പിക്കണ[illegible] ഉദ്ദേശിച്ചിരിക്കുന്നതു. സുറിയാനി ഭാഷയിൽ തന്നെ പ[illegible] പുസ്തകങ്ങൾ നോക്കിയതിന്റെ ശേഷം മാത്രമെ [illegible]ത്തിൽ തർജ്ജമ ചെയ്തു എഴുതുവാൻ തരമൊള്ളു. ഒഴിച്ചുകൂടാത്ത ഒരു വ

മററു ഭാരങ്ങൾക്കിടയിൽ തർജ്ജമയുടെ ഭാരം കൂടി വഹിക്കാമെന്നാണെങ്കിലും മൂന്നു പ്രാവശ്യത്തിൽ കുറയാതെ എഴുതേണ്ടു വരുന്ന പ്രതികളുടെ കയ്യെഴുത്തു മുതല കൂടി വഹിപ്പാൻ ശക്തിയില്ലെന്നുള്ളതുകൊണ്ടു ശമ്പളത്തിന്മേൽ ഒരു എഴുത്തുകാരനെ നിയമിക്കേണ്ടി വന്നു. കയ്യെഴുത്തു മുതലായവകൾക്കുള്ള ചിലവോടു കൂടി അച്ചടിച്ചിലവും ചേരുമ്പോൾ പുസ്തകത്തിന്റെ വില ചർച്ചമിഷ്യൻ സമൂഹത്തിന്റെ പുസ്തകവിലയെക്കാൾ വളരെ കടന്നിരിപ്പാൻ ഇടയുള്ളതിനാൽ അതിനെക്കുറിച്ചു പൊതുജനങ്ങൾക്കു നീരസമുണ്ടാകാതിരിപ്പാൻ വേണ്ടി ഔദാര്യശീലന്മാരുടെ സഹായം ഇതിൽ ഉണ്ടായാൽ കൊള്ളാമെന്നു അപേക്ഷയുണ്ടു. സുറിയാനിയുടെ ശരിയായ തർജ്ജമ പുറത്തിറങ്ങുമ്പോൾ വില കൂടുതൽ എന്നുള്ള കാരണമിരുന്നാലും സുറിയാനി ജനങ്ങൾ വാങ്ങാതെ പിൻമാറുകയില്ലെന്നു ഒരു വിധം ധൈര്യപ്പെടാമെങ്കിലും മറിച്ചായിരുന്നാൽ പൊതുവെ വളരെ ആശ്വാസവും സന്തോഷവും ബഹുമതിയും ദൈവാനുഗ്രഹവും ഉണ്ടാകുമെന്നുള്ളതിനു രണ്ടു പക്ഷമില്ലല്ലൊ. ഈ പ്രവൃത്തി ആരംഭിക്കുന്നതിനു മുമ്പു തന്നെ മലങ്കര ഇടവകയുടെ നി. വ. ദി- ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ സന്നിധിയിൽ ബോധിപ്പിച്ചു വളരെ സന്തോഷത്തോടു കൂടിയ അനുവാദവും അനുഗ്രഹവും വാങ്ങീട്ടുണ്ടു. ഇപ്പോൾ തുടങ്ങിയിരിക്കുന്ന മത്തായിയുടെ സുവിശേഷത്തിന്റെ തർജ്ജമ തീർന്നാലുടൻ തന്നെ എല്ലാ തിരുമേനികളെക്കൊണ്ടും, സുറിയാനിഭാഷാ പണ്ഡിതന്മാരെ കൊണ്ടും മലയാളഭാഷാ പണ്ഡിതന്മാരെ കൊണ്ടും പരിശോധിപ്പിച്ചതിന്റെ ശേഷം അച്ചടിപ്പിക്കണമെന്നല്ലാതെ സ്വന്ത ബുദ്ധിപ്രായത്തിന്മേലാശ്രയിച്ചു ആരെയും കാണിക്കാതെ അഹങ്കാരമായി അച്ചടിപ്പിപ്പാൻ ഭാവിച്ചിട്ടില്ല. മഹാജനങ്ങൾ എന്റെ ഈ പ്രവൃത്തിയെ നിത്യപ്രാർത്ഥനയാൽ സഹായിക്കുന്നതു കൂടാതെ ദ്രവ്യസഹായം ചെയ്വാൻ മനസ്സുള്ള പക്ഷം എന്റെ പേൎക്ക് എഴുത്തുമൂലമൊ ഇടവക പത്രികമൂലമൊ അറിവുതരണമെന്നു അപേക്ഷിക്കുന്നു. സുറിയാനിക്കാരുടെ ഇടയിൽ സാധിപ്പാൻ മഹാ പ്രയാസമെന്നുള്ള അനേക സംഗതികൾ മേലെഴുതിയ നമ്മുടെ വന്ദ്യ പിതാവിന്റെ ഭരണകാലത്തു ദൈവകൃപയാൽ നിഷ്പ്രയാസേന സാധിച്ചിരിക്കുന്നതു കൊണ്ടു ഇതും താമസമെന്നിയെ ഈ കാലത്തു സാധിച്ചു കണ്ടു സന്തോഷിപ്പാൻ തിരുമേനിയുടെ മഹാ ഭാഗ്യത്താൽ നമെല്ലാവൎക്കും ഇടവരും. ദൈവം സഹായിക്കട്ടെ.

എന്നു- കോനാട്ടു മല്പാൻ.

## രണ്ടു പുതിയ മാസികകൾ.

ഈ പന്നാക്കട മദറശ്ശായിൽ മുമ്പെ തന്നെ സ്ഥാപിച്ചു നടന്നുവരുന്ന മാർ ജൂലിയോസ് അച്ചുക്കൂട്ടത്തിൽ നിന്ന് ഇറക്കീട്ടുള്ളതും ഇറക്കുന്നതുമായ പല സുറിയാനി പുസ്തകങ്ങൾക്കു പുറമെ സുറിയാനി ഭാഷ അറിയാവുന്നവരുടെ ഉപയോഗത്തിനുവേണ്ടികായി ഒരു സുറിയാനി മാസിക കൂടി ഇറക്കണമെന്നുള്ള ആലോചന കുറെ മുമ്പു ഇടവക പത്രികമൂലം വായനക്കാർ അറിഞ്ഞിട്ടുണ്ടല്ലോ. സുറിയാനി മാസിക കൊണ്ടു പട്ടക്കാരിൽ പലർക്കും ഉപയോഗപ്പെടുമെന്നല്ലാതെ സുറിയാനി അറിഞ്ഞുകൂടാത്തവർക്കു ഉപയോഗമില്ലാതെ വരുമെന്നുള്ളതിനാൽ സുറിയാനിയിൽ ഒന്നും, മലയാളത്തിൽ ഒന്നും, ഇങ്ങിനെ രണ്ടു മാസികകൾ ആണ് പുറപ്പെടുവിക്കണമെന്ന് ഇപ്പോൾ ഉദ്ദേശിക്കുന്നതു. സുറിയാനി മാസികയിൽ ഉദ്ദേശം നാലു പെയിജ് വർത്തമാനങ്ങളും ശേഷം പത്തോ പന്ത്രണ്ടോ പെയിജുകൾ തുടർച്ചയായി പട്ടക്കാർക്കു അത്യാവശ്യപ്പെട്ട അറിവുകൾ സംബന്ധിക്കുന്നതായ ഓരോ പുസ്തകവും അടങ്ങിയിരിക്കുന്നതും വർത്തമാനങ്ങൾ ഒഴിച്ചു പുസ്തകത്തിൽ നിന്ന് തുടർച്ചയായി അടിക്കുന്ന ഭാഗങ്ങൾ പ്രത്യേകം സൂക്ഷിച്ചു വച്ചാൽ ഒടുവിൽ അതു ഒരു പുസ്തകമായി ചേർത്തു കെട്ടാവുന്നതും ആയിരിക്കും. അങ്ങിനെ തന്നെ മലയാള മാസികയിലും രണ്ടോ നാലോ പെയിജ് വേദസംബന്ധമായും മറ്റുമുള്ള വർത്തമാനങ്ങളും ശേഷം പത്തോ പന്ത്രണ്ടോ പെയിജുകൾ തുടർച്ചയായി പട്ടക്കാർക്കു അത്യാവശ്യപ്പെട്ട അറിവുകൾ സിദ്ധിക്കുന്നതായ ഓരോ പുസ്തകവും അടങ്ങിയിരിക്കുന്നതും വർത്തമാനങ്ങൾ ഒഴിച്ചു പുസ്തകത്തിൽ നിന്ന് തുടർച്ചയായി അടിക്കുന്ന ഭാഗങ്ങൾ പ്രത്യേകം സൂക്ഷിച്ചു വച്ചാൽ ഒടുവിൽ അതു ഒരു പുസ്തകമായി ചേർത്തു കെട്ടാവുന്നതും ആയിരിക്കും. അങ്ങിനെ തന്നെ മലയാള മാസികയിലും രണ്ടോ നാലോ പെയിജ് വേദസംബന്ധമായും മറ്റുമുള്ള വർത്തമാനങ്ങളും ശേഷം പത്തോ പന്ത്രണ്ടോ പെയിജുകൾ തുടർച്ചയായി സുവിശേഷത്തിന്റെ വ്യാഖ്യാനവും അടങ്ങിയിരിക്കുന്നതും വർത്തമാനങ്ങൾ ഒഴിച്ചുള്ള പെയിജുകൾ സൂക്ഷിച്ചു വച്ചാൽ ഒടുവിൽ ഒരു വ്യാഖ്യാന പുസ്തകമായി ചേർത്തുകെട്ടുവാൻ തക്കസ്ഥിതിയിൽ ഉള്ളതും ആയിരിക്കും. സുറിയാനി മാസികയിലും മലയാള മാസികയിലും തുടർച്ചയായി ചേർക്കുന്നമെന്നു പറഞ്ഞിട്ടുള്ള പുസ്തകങ്ങൾ അത്യാവശ്യപ്പെട്ടവയും അതാതു വെവ്വേറെ അടിച്ചു ഓരോ പുസ്തകമാക്കിയാൽ നന്നാ കൂടിയ വിലയല്ലാതെ വില്പാൻ തരമില്ലാത്തവയും ആകയാൽ വിലക്കൂടുതൽ കൊണ്ടു വാങ്ങുന്നതിനു മുട്ടും തന്മൂലം അറിവിനു തടസ്സവും വരാതിരിപ്പാൻ വേണ്ടി ഈ മറയപ്പെട്ട സുറിയാനി ഗ്രന്ഥങ്ങളെ ഈ പ്രകാരം പരപ്പെടുത്തുവാൻ വിചാരിക്കുന്നതാണ്. എന്നാൽ സുറിയാനി മാ

സിക "സീമത് ഹായെ" ([illegible]) എന്ന പേരോടു കൂടി മേൽപ
റഞ്ഞ മാതൃകയിൽ തന്നെ അടുത്ത മകരത്തിൽ പുറപ്പെടുവിക്കും.
മലയാള മാസിക "ജീവനിക്ഷേപം" എന്ന പേരോടു കൂടി മേൽ
പറഞ്ഞ മാതൃകയിൽ സുവിശേഷത്തിന്റെ വ്യാഖ്യാനസഹിതം പു
റപ്പെടുവിപ്പാൻ മത്തായിയുടെ സുവിശേഷത്തിന്റെ തൎജമ തീ
ൎന്നതിന്റെ ശേഷം വേണമെന്നു വിചാരിക്കുന്നതിനാൽ അതു തീ
രുന്നതുവരെ വ്യാഖ്യാനത്തിന്റെ സ്ഥാനത്തു കൎത്താവിന്റെ ചെ
റുപ്പത്തിലെ കഥയും മറ്റും അടങ്ങിയിട്ടുള്ള വിശുദ്ധ കന്യക മൎത്ത
മറിയത്തിന്റെ ജീവചരിത്രം ചേൎത്തു അടുത്ത മകരത്തിൽ സു
റിയാനി മാസികയോടു കൂടി തന്നെ പുറപ്പെടാറാകിരിക്കയില്ല. തുട
ൎച്ചയായി അച്ചടിക്കുന്ന സുറിയാനി പുസ്തകങ്ങളിലും മലയാളത്തിൽ
തൎജമ ചെയ്തു അടിക്കുന്ന സുവിശേഷത്തിന്റെ വ്യാഖ്യാനത്തിലും
എന്റെ യാതൊരഭിപ്രായവും ചേൎക്കാതെ അതാതു പുസ്തകത്തിൽ
കാണുന്ന പ്രകാരം തന്നെ അച്ചടിപ്പാൻ നിശ്ചയിച്ചിരിക്കുന്ന
തും അങ്ങിനെ ഒരു മാസിക ഇതുവരെ ഉണ്ടായിട്ടില്ലാത്തതും, വേ
ദപുസ്തകത്തിന്റെ സാക്ഷാൽ വ്യാഖ്യാനം അറിയാതെ ഓരോരുവ
ന്റെ ഹിതാനുസരണം പുറപ്പെടുവിക്കുന്ന വ്യാഖ്യാനങ്ങളാൽ വന്നു
കൂടുന്ന ദോഷങ്ങളെ പരിഹരിക്കുന്നതിനു ഇതൊരു മാൎഗ്ഗമായി
ത്തീരുന്നതും ആകകൊണ്ടു സുറിയാനി മാസികയിൽ ഒ: പട്ടക്കാരും
മലയാള മാസികയിൽ പൊതുവെ എല്ലാവരും സന്തോഷിച്ചു ഓ
രോ പ്രതി എടുത്തു ക്ലിപ്തപ്പെടുത്തുന്നതായ ചുരുങ്ങിയ വരി എ
ത്തിച്ചുതന്നു ഞങ്ങളെ ഈ പ്രവൃത്തിയിൽ പ്രോത്സാഹിപ്പിക്കു
മെന്നു വിശ്വസിക്കുന്നു. അതിനാൽ മാസികകളുടെ വരിക്കാരായി
രിപ്പാൻ മനസ്സുള്ളവർ എന്റെ പേൎക്കു താഴെ കാണുന്ന മേൽവി
ലാസത്തിൽ എഴുതിയയക്കണമെന്നു അപേക്ഷിക്കുന്നു.

കോനാട്ടു മല്പാൻ.
പാമ്പാക്കുട വലിയപള്ളി
കൂത്താട്ടുകുളം.

---

## സൂചനകൾ

ചെങ്ങന്നൂർ പള്ളിക്കേസു—ന്യായപ്രകാരം വാദികളായ യാക്കോബായ സുറിയാനിക്കാൎക്ക ഈ പള്ളിയും സ്വത്തുക്കളും വിട്ടുകൊടുപ്പാൻ ആലപ്പുഴ കോൎട്ടിൽ ഈ മാസം ൨൦ നു- വിധി കല്പിച്ചിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖

തൃശൂർ ഒരു സുറിയാനിപ്പള്ളി പണിയിക്കുവാൻ ധൎമ്മശേഖരപ്പിരിവിനെന്നു ഭാവിച്ചുംകൊണ്ടു തൃശൂർകാരൻ മാത്തുകത്തനാർ അവൎകൾ വലിയ തിരുമേനിയുടെ നാമത്തിൽ നമ്മുടെ പള്ളികളിൽ സഞ്ചരിച്ചുവരുന്നതായി അറിയുന്നു. നമ്മുടെ സുറിയാനിപ്പള്ളികളിൽനിന്നു ഇങ്ങനെ ഒരു പിരിവെടുക്കുവാൻ തിരുമനസ്സുകൊണ്ടു അനുവദിച്ചിട്ടില്ലന്നുള്ള വിവരം എല്ലാവരെയും അറിയിക്കുവാൻ കല്പിച്ചിരിക്കുന്നതിനാൽ ആ വിവരം ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

പിഴ തിരുത്തൽ — കഴിഞ്ഞ പത്രികയിൽ കരിങ്ങാശ്രൂസ്ക്രൂൾ ഗൃഹപ്രവേശയോഗത്തിൽ ചൊല്ലിയതായി പറഞ്ഞിട്ടുള്ള ശ്ലോകാദ്ധങ്ങൾ മിസ്റ്റർ എം. പി. വർക്കി അവർകളുടെ വകയല്ലാ എൻ. പി. വർക്കി എന്ന പേരായ വേറൊരാളിൻേറതാണു.

⁘ ⁘ ⁘

പാമ്പാക്കുട മാർ യൂലിയോസ അച്ചുക്കൂട്ടത്തിൽ പട്ടക്കാരെ കബറടക്കുന്നതിനുള്ള കഹനൊത്താ പുസ്തകവും രോഗികളെ സൈത്തു പൂശുന്നതിനുള്ള കൻദീലാ (സാധാരണയല്ലാത്ത ഒരു ദീർഘശുശ്രൂഷ) പുസ്തകവും സുറിയാനിയിൽ അച്ചടിച്ചു വരുന്നതായും കംപ്രണത്തിൻേറ ദേശക്കുറി വിചിത്രതരമായ ഒരു നല്ല മാതൃകയിൽ മലയാള അക്ഷരങ്ങൾ അടിച്ചു തീർന്നിട്ടുള്ളതായും ഉടനെ പള്ളികൾ തോറും അയപ്പാനിരിക്കുന്നതായും അറിയുന്നതിൽ സന്തോഷിക്കുന്നു.

⁘ ⁘ ⁘

മ്ശീഹൈക്യ സ്വഭാവം — മ്ശിഹായുടെ ദൈവീകവും മാനുഷീകവും തമ്മിൽ ഏകസ്വഭാവമായി ഒരിക്കലും വേർപിരിഞ്ഞുകൂടാതവണ്ണം ഐക്യമായിരിക്കുന്നു എന്നു തെളിയിക്കുന്ന ഒരു പുസ്തകം പ്രസ്തുതപേരിൽ ബ: സ്ലീബാശെമ്മാശ്ശൻ അവർകളാൽ സുറിയാനിഭാഷയിൽ ഉണ്ടാക്കപ്പെട്ടതും മ. സ്വ. സുവിശേഷസംഘത്തിൽനിന്നും തർജ്ജമയാക്കി അച്ചടിച്ചിട്ടുള്ളതുമാണു. ഈ തത്വത്തെ സംബന്ധിച്ചു ക്രിസ്ത്യരിൽ പലക്കും ഏകദേശമായ ഒരു അറിവു സിദ്ധിക്കുന്നതിനു ഇദംപ്രഥമമായി ഉണ്ടായിട്ടുള്ള ഈ പുസ്തകം വളരെ പ്രയോജനമായിത്തന്നെയിരിക്കും. വില. അണ ൨.

---

## മാർ ഗ്രീഗോറിയോസു സ്മാരക സുറിയാനി പരിക്ഷ.
## ൧൦൮൫-ലേക്കു നിശ്ചയിച്ച പാഠവിഷയങ്ങൾ.

൧. വേദപാഠം.

പഴയനിയമത്തിൽ ശമുവേലിൻെറ ൧-ാം പുസ്തകം.
പുതിയനിയമത്തിൽ അപ്പോസ്തോല നടപ്പുപുസ്തകം.
പഴയ പുതിയനിയമങ്ങളിൽ സാധാരണ അറിവു.

൨. വേദപുസ്തക തർജ്ജമ.

അച്ചടിച്ച വായനക്കുറിപ്പിൻപ്രകാരം പഴയനിയമത്തിലെ വായനകൾ മുഴുവനും പുതിയനിയമം മുഴുവനും.

൩. പള്ളിക്രമം തർജ്ജമ.

മാമ്മൂദീസാ, വിവാഹം, രോഗികളുടെ തൈലാഭിഷേകം, പുരുഷന്മാരുടെയും സ്ത്രീകളുടെയും, പൈതങ്ങളുടെയും ശവസംസ്കാരം, കൊഹനെയിത്തൊ, വീട്ടുകൂദാശ, യൽദൊ, ദെനഹൊ, ശൂബ്കോനൊ, പാതിനോമ്പു, ഓശാന, ദുഃഖവെള്ളിയാഴ്ച, ഉയിർപ്പു, പെന്തിക്കുസ്തി ഈ ക്രമങ്ങൾ അച്ചടിച്ച പുസ്തകപ്രകാരം.

മാമ്മൂദീസാ, കുർബ്ബാന ഇവയെക്കുറിച്ചുള്ള മൂശെബർകീപ്പായുടെ വ്യാഖ്യാനത്തിൽനിന്നും മൌദിയാന്തുസാ ക്രമത്തിൽനിന്നും കൂടെ ചോദ്യങ്ങൾ ഉണ്ടായിരിക്കും.

൪. ഹൂദോയൊ കാനോൻ — ആദ്യത്തെ എട്ടു അദ്ധ്യായങ്ങളുടെ തർജ്ജമയും അവയിലെ സംഗതികളെക്കുറിച്ചുള്ള ഒരു സാധാരണ അറിവും.

൫. ഗ്രമത്തി — ഇസഹാക്ക ശബർദിവായൊയുടെ പുസ്തകം മുഴുവനും പദങ്ങളെക്കുറിച്ചു സാധാരണ അറിവും.

൬. രാഗങ്ങൾ — സാധാരണ നടപ്പുള്ള രാഗങ്ങൾ എല്ലാം.

൭. സുറിയാനിയിൽ പ്രസംഗമെഴുത്തു, സുറിയാനിയിലോട്ടു തർജ്ജമ കേട്ടെഴുത്തു ഇവയും ഉണ്ടായിരിക്കും.

പരീക്ഷയെക്കുറിച്ചു കമ്മട്ടിക്കാരുടെ ചില പ്രത്യേക അഭിപ്രായങ്ങൾ പിന്നാലെ ഇടവകപത്രികയിൽ പ്രസിദ്ധപ്പെടുത്തുന്നതാണു.

വി. ജെ. ഗീവറുഗീസ് റമ്പാൻ.
പരീക്ഷാ കമ്മട്ടി സിക്രട്ടറി.
൧൦൮൪. ധനു ൨൭-ാം നു.

# ദൈവ കുഞ്ഞാടു.

## കാൎത്തികപ്പള്ളി യാ. സു. സുവിശേഷ സംഘത്തിൽ പറയപ്പെട്ടതു.

ഈലോകത്തിന്റെ പാപത്തെ നീക്കികളയുന്നവനായ ദൈവത്തിന്റെ കുഞ്ഞാടായുള്ളവൻ. (യോഹ: ൧. ൨൯-ൽ ഒരു ഭാഗം.

൧. നമ്മുടെ കൎത്താവിന്റെ ഇഹലോകവാസത്തിൽ തന്നെപ്പറ്റി പല അവസരത്തിൽ പലരും പല പ്രകാരം സാക്ഷിച്ചിട്ടുള്ളതായി നാം വിശുദ്ധ വേദപുസ്തകത്തിൽ കാണുന്നു. ദൃഷ്ടാന്തമായി, ശമറിയാക്കാരിത്തി സ്ത്രീയുമായുള്ള നമ്മുടെ കൎത്താവിന്റെ സംഭാഷണത്തിൽ, തന്നെ അവൾ ആദ്യം ഒരു യഹൂദനെന്നും, പിന്നീടു ഒരു ദീൎഘദൎശിയെന്നും. ഒടുവിൽ വരുവാനുള്ള മശിഹായെന്നും സാക്ഷിച്ചു. ഇതു കൂടാതെ നഥാനിയേൽ, നീക്കോദീമൂസ്സു മുതൽപേരും തന്നെപ്പറ്റി ബലമായിസാക്ഷിച്ചിട്ടുണ്ടു. മേൽകാണിച്ചതായ വാക്യവും ഇപ്രകാരമുള്ള ഒരു സാക്ഷിയത്രെ. ആയ്തു ക്രിസ്തുവിന്റെ മുന്നോടിയും, 'തന്റെ' വഴികളെ നേരെയാക്കുവീൻ എന്നു വനത്തിൽ വിളിച്ചു പറയുന്നവന്റെ ശബ്ദവുമായ യോഹന്നാൻ ബപ്തിസ്തിന്റെ സാക്ഷിയാകുന്നു. എന്നാൽ മേൽപറഞ്ഞ ഓരോതരം സാക്ഷികളെക്കാൾ യോഹന്നാൻ ബപ്തിസ്തിന്റെ സാക്ഷ്യം ഏററവും പരിപൂൎണ്ണതയുള്ളതും സാരാംശമായ്തുമാകുന്നു. എന്തെന്നാൽ ക്രിസ്തുവിനെ, പിതാവായ ദൈവം ഏതു കാൎയ്യത്തിനായി നിയോഗിച്ചു ഇഹലോകത്തിലേക്കു അയക്കപ്പെട്ടുവൊ ആ കാൎയ്യത്തെ താൻ (ക്രിസ്തു) നിറവേററുന്നതായ മാൎഗ്ഗത്തെ പ്രത്യേകം ചൂണ്ടികാണിച്ചത്രെ യോഹന്നാൻ സാക്ഷിക്കുന്നതു. അതായ്തു ക്രിസ്തു ലോകത്തിന്റെ പാപത്തെ നീക്കികളയുന്നതിനു വാസ്തവത്തിൽ ഒരു 'ദൈവകുഞ്ഞാടായി ചമഞ്ഞിരിക്കുന്നതിനെ ഇതാ! താൻ കാണുന്നു എന്നത്രെ യോഹന്നാൻ ബപ്തിസ്തിന്റെ സാക്ഷിയുടെ ആന്തരം. ക്രിസ്തുവിനെപ്പററി മററു സാക്ഷിച്ചിട്ടുള്ളവരാരും ഇത്ര കൃത്യമായതും കാതലായതുമായ ഒരു സാക്ഷ്യം ചെയ്തിട്ടുണ്ടൊയെന്നു സംശയമാണ. മററുള്ള സാക്ഷിക്കാരുടെ പലതരമായ സാക്ഷ്യങ്ങൾ ഓരോ തരത്തിൽ പരമാൎത്ഥമായിട്ടുള്ളതെന്നിരുന്നാലും ഏററവും മുഖ്യമായിട്ടുള്ളതായ ഒന്നിനെ ക്രിസ്തു ഒരു "ദൈവകുഞ്ഞാടിന്റെ" വേഷത്തെ പൂൎണ്ണമായി അവലംബിച്ചിരിക്കുന്നുയെന്നുള്ള സത്യത്തെ ഗ്രഹിപ്പാൻ അവൎക്കു കഴിഞ്ഞില്ല.

ഇനിയും യോഹന്നാന്റെ സാക്ഷിക്കു ഇത്രത്തോളം പ്രാധാന്യത സിദ്ധിക്കുവാനുള്ള കാരണമെന്തെന്നാലോചിക്കുന്ന പക്ഷം താൻ സാക്ഷാൽ ഏലിയായുടെ ആത്മാവിലും ശക്തിയിലും വന്നവനാകയാൽ തന്റെ പിൻഗാമിയായിവന്നു മുന്നോടിയായിതീൎന്ന ക്രിസ്തുവിനെ ഉള്ളതിന്മണ്ണം തന്റെ പരിശുദ്ധാത്മ ശക്തിയാൽ കാണുന്നതിനും തദനുസ്സരണം സാക്ഷിക്കുന്നതിനും ഇടയായി എന്നുള്ളതാണു. വേറെയും സൂക്ഷ്മദൃഷ്ട്യാ നോക്കുന്നതായാൽ ക്രിസ്തു യോഹന്നാനെ നിൎബ്ബന്ധിച്ചു യോഹന്നാൻ കയ്യാലെ യോൎദ്ദാനിൽ ജ്ഞാനസ്നാനപ്പെടുന്നതുകൊണ്ടും തത്സമയം (ജ്ഞാനസ്നാന ശേഷം) ഉണ്ടായ പിതാവായ ദൈവത്തിന്റെ 'ഇവൻ എന്റെ പ്രിയപുത്രനാകുന്നു' എന്നാദിയായ സമ്മത വചനംകൊണ്ടും പിതാവായ ദൈവവും ക്രിസ്തുവും യോഹന്നാനെ എത്രത്തോളം മതിച്ചിട്ടുണ്ടെന്നു വെളിവാകുന്നതാണു. ഇങ്ങിനെ ഇരിക്കുന്ന യോഹന്നാൻ ബപ്തിസ്തിന്റെ നിഷ്കളങ്ക സാക്ഷിക്കു മററുള്ള ഓരോരുത്തരുടെ സാക്ഷിയേക്കാൾ ഒരു പ്രത്യേക വൈശിഷ്ട്യമുണ്ടെന്നുള്ളതിനു ഇനിയും ആരും വിശേഷിച്ചു പറയണമെന്നില്ല.

൨. ഇനിയും നോക്കേണ്ടതു ക്രിസ്തു ഒരു കുഞ്ഞാടിന്റെ വേഷത്തെ സ്വീകരിപ്പാനുള്ള കാരണമെന്തെന്നുള്ളതാണു. നാം വേദത്തിൽ നിന്നു അറിയുംപ്രകാരം ക്രിസ്തു ദീൎഘദൎശിമാരാൽ മുൻ ചൊല്ലപ്പെട്ടതായ പ്രവചനങ്ങളെ ഒന്നോടൊന്നു നിവൃത്തിച്ചുംകൊണ്ടാണല്ലൊ തന്റെ ചുരുങ്ങിയ ഇഹലോകവാസത്തെ (അതായ്തു ൩൩-ൽ. തിരുവയസ്സുവരെ) കഴിച്ചുകൂട്ടിയ്തു. ആ സ്ഥിതിക്കു അവൻ കുലെക്കു ഒരാടെന്നപോലെ കൊണ്ടുപോകപ്പെട്ടു അവൻ രോമം കത്രിക്കുന്നവരുടെ മുമ്പിൽ ഒരു പെണ്ണാടുപോലെ മൌനമായി നിന്നു എന്നിപ്രകാരം തുടങ്ങീട്ടുള്ള ദീൎഘദൎശന നിവൃത്തിക്കു താൻ ഒരു ദൈവകുഞ്ഞാടായി തീരേണ്ടതു തനിക്കുഏററവും ആവശ്യമായിരുന്നു. കൂടാതെ ഇസ്രായേൽ മക്കൾ തങ്ങളുടെ പെസഹാ ആഘോഷിച്ച ആ ആട്ടിൻകുട്ടിയും ക്രിസ്തുവിനു ഒരു മുൻദൃഷ്ടാന്തമായിരുന്നു. വീണ്ടും ലൌകീകപ്രകാരം തന്നെ നോക്കുന്നതായാൽ ആട്ടിനോളം ഇത്ര പരിശുദ്ധമായ്തും സാധുവായതുമായമററു യാതൊരു മൃഗവും ഇല്ലെന്നു തീൎച്ചയായി

പറയാം. അതിനാൽ, പാപകന്മഷത്താൽ അശുദ്ധിപ്പെട്ടവരും നിഗളത്താൽ അധോഗതിയെ പ്രാപിച്ചവരുമായ മനുഷ്യവർഗ്ഗത്തെ ഉദ്ധാരണം ചെയ്വാൻ വന്നവനായ ക്രിസ്തുവും നിശ്ചയമായിട്ടും ഒരു സത്യ കുഞ്ഞാടിന്റെ വേഷത്തെ അവലംബിക്കേണ്ടതായിരിക്കു ഉചിതമായിരുന്നു. താൻ ദൈവപുത്രനായതുകൊണ്ടു "ദൈവകുഞ്ഞാടും" തന്നെ മിത്തം നിർണ്ണയിപ്പാൻ പാടില്ലാത്ത പരിശുദ്ധനും സാധുത്വമുള്ളവനുമായിരിക്കണം.

അവന്റെ പരിശുദ്ധത, വിനയം, സാധുത്വം മുതലായ സ്വർഗ്ഗീയ ഗുണങ്ങളുടെ ഒരു അളവു എടുപ്പാൻ മനുഷ്യബുദ്ധി മതിയാകുന്നതല്ല. യെശായ പ്രവാചകൻ അവനെക്കുറിച്ചു ഇപ്രകാരം പറഞ്ഞിരിക്കുന്നു. അവൻ വളരെ ഞെരുക്കപ്പെടുകയും മുറിപ്പെട്ടു വേദനപ്പെടുകയും ചെയ്തു. എങ്കിലും അവൻ തന്റെ വായെ തുറന്നില്ല. ഇതിൽനിന്നും തന്റെ (ക്രിസ്തുവിന്റെ) താഴ്മയും സാധുത്വവും വെളിവാകുന്നുണ്ടല്ലോ. നമ്മുടെ ആദ്യമാതാപിതാക്കന്മാരിൽ എത്രത്തോളം നിഗളവിചാരം ഉണ്ടായിരുന്നുവൊ ആയതലധികം താഴ്മയും സാധുത്വവും ഇതാ ഈ ദൈവകുഞ്ഞാടിൽ ശോഭിക്കുന്നു. വീണ്ടും മനുഷ്യവർഗ്ഗത്തിന്റെ വീഴ്ചയെപ്പറ്റി നാമെല്ലാവരും ആടുകളെന്നപോലെ തെറ്റിപ്പോയ എന്നു ദാവീദും പറഞ്ഞിരിക്കുന്നു. ആയതുകൊണ്ടു ഏതുപ്രകാരം തെറ്റിപ്പോയൊ ആ മാർഗ്ഗം കണ്ടുപിടിച്ചു മനുഷ്യവർഗ്ഗത്തെ ഉദ്ധരിക്കേണ്ടതും ആവശ്യമാകകൊണ്ടത്രെ ക്രിസ്തു ഒരു കുഞ്ഞാടായി ഭവിച്ചതു.

൩. ഏതുപ്രകാരം ക്രിസ്തു ലോകത്തിന്റെ പാപത്തെ നീക്കിയെന്നുള്ളതാണ ഇനിയും നിരൂപിക്കേണ്ടതു. പൂർവ്വകാലങ്ങളിൽ പാപ പരിഹാരാർത്ഥം ബലികഴിക്കുക നടത്തിവരിക പതിവായിരുന്നു എന്നു നാം വേദത്തിൽനിന്നും ഗ്രഹിക്കുന്നു. ആ ബലികൾ മിക്കവയും പാപത്തിന്റെ താരതമ്യമനുസരിച്ചു പക്ഷികൾ മൃഗങ്ങൾ മുതലായ നിസ്സാരവസ്തുക്കൾകൊണ്ടുള്ളവയും ആയിരുന്നു. ഇപ്രകാരമുള്ള ബലികളാൽ യഹോവായുടെ പ്രസാദത്തെ വളരെ ആളുകൾ സമ്പാദിക്കയും ചെയ്തുവന്നു. ഇത്രയും പാ ത്തെതിൽനിന്നും യഹോവായുടെ പ്രസാദത്തെ ലഭിക്കുന്നതിനു ഒരു സത്യബലി ഏറ ഉപകരിക്കുന്നു എന്നു പ്രത്യക്ഷപ്പെടുന്നു. ആയതുകൊണ്ടു ആദാമിൻ പാപംമൂലം തൻ ന്നതികളായ ലോകം മുഴുവന്മേലും കോപാഗ്നി ജ്വലിപ്പിച്ചുകൊണ്ടിരുന്നവനായ പിതൃപായ ദൈവത്തെ പ്രസാദിപ്പിച്ചു ലോകത്തെ രക്ഷിക്കേണ്ടതും മുൻ പ്രസ്താവിച്ചതുപോലെ ഒരു ബലിയാലെ സാധിക്കയുള്ളെന്നും വരുന്നു. ആയതിനാൽ ലോകപാപത്തെ മുഴുവനും തന്മേൽ വഹിച്ചിട്ടു സർവ്വലോകപ്രസിദ്ധിയെന്ന നിലയിൽ സാക്ഷാൽ ദൈവകുഞ്ഞാടായി വന്ന ക്രിസ്തുവും തന്നെ ഒരു ബലിയായി സമർപ്പിക്കേണ്ടതു അവശ്യ വേണ്ടതായിരുന്നു. ഈ ഏക ബലിയാൽ പൂർവ്വബലികളുടെ പൂർത്തി വരുത്തേണ്ടതും ആയിരുന്നു. അതിനാൽ ഇങ്ങനെ ക്രിസ്തു തന്നെത്തന്നെ ഒരു ബലിയായി ഒരുക്കിയിട്ടു ആട്ടു തന്റെ കൊലയാളിയുടെ കയ്യിൽ എന്നപോലെ ശത്രുമദ്ധ്യ ശാന്തമാനസനായി ധൈര്യം നിൽക്കുന്നു!! ഒടുവിൽ തന്നെ തന്റെ പൂർണ്ണമനസ്സാലെ ബലി കഴിക്കപ്പെടുവും തൻമൂലം പിതാവിന്റെ അത്യുഗ്രകോപത്തെ ശമിപ്പിക്കയും ഇപ്രകാരം മനുഷ്യവർഗ്ഗത്തെ രക്ഷിക്കയും ചെയ്യുന്നു.

പ്രിയരെ! സത്യക്രിസ്ത്യാനികളു നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ രക്ഷ മാകുന്ന ഈ യോർദ്ദാൻ ഇന്നും എന്നും ആവശ്യമുണ്ടെന്നു ധരിച്ചുകൊൾക. തീർച്ചയായി; പ്രത്യേകം സുവിശേഷസംഘാംഗങ്ങളായ എവർക്കും ഇതു നിത്യം വേണ്ടതും ഒഴിച്ചുകൂടാത്തതുമാകുന്നു. എന്തെന്നാൽ അവന്റെ പുത്രനായ ക്രിസ്തുയേശുവിന്റെ രക്തം നമ്മെ സകല പാപത്തിൽനിന്നും വെടിപ്പാക്കുന്നു എന്നത്രെ പൌലൂസ് അപ്പോസ്തലൻ ന ഘോഷിക്കുന്നതു. 'വെടിപ്പാക്കുന്നു' എന്നുള്ള ഒരു പദത്താൽ ഇന്നോളം അതായതു ഴിക വിനാഴികതോറും വെടിപ്പാക്കുന്നു എന്നാണല്ലൊ അർത്ഥമാകുന്നതു. ആയതുകൊ കർത്താവിന്റെ രക്തം നമ്മെ സകല പാപത്തിൽനിന്നും വെടിപ്പാക്കുന്നു എന്നു നമുക സധൈര്യം വിശ്വസിക്കാം എന്നു വിചാരിച്ചു മനസ്സോടുകൂടെ പാപം ചെയ്തു നിത്യ ക്ഷമെക്കു പാത്രീഭവിപ്പാൻ ഇടവരരുതെ! പിന്നെയൊ ജ്ഞാനത്തിന്റെ കഴിവു മനസ്സ ച്ചു വന്നുപോകാവുന്ന സകല മലിനതകളിൽനിന്നും നാം ശുദ്ധത പ്രാപിച്ചവരാ നമ്മുടെ വീണ്ടെടുപ്പുകാരനാകുന്ന മശിഹായുടെ മഹത്വ പ്രത്യക്ഷതയിൽ നാമും അ നെ എതിരേല്പാൻ തക്കവണ്ണം സർവ്വേശ്വരൻ നമ്മെയും ഒരുക്കട്ടെ. (ആമ്മീൻ.)

പി. ജി. ശമുവേൽ.

---

പത്രവരി അടച്ചവരുടെ പേർവിവരം.

| അവരകൾ. | രൂ. | ച. | കാ. |
|---|---|---|---|
| ചുനക്കാട്ടു ബ: പുത്തൻ പള്ളിയോഗം | ൩ | | |
| കല്ലൂപ്പാറ ചാക്കൊംഭാഗം നരിക്കുട്ടേൽ പാറെൽ | | | |
| പള്ളിക്കൂടം വാദ്ധ്യാരു അന്ത്രുമത്തായി പേരു | ൧ | ൧൪ | |
| തിരുവല്ലാ കന്നാത്തു ചാക്കൊ , | ൧ | | |
| മല്ലപ്പള്ളി പാറക്കാവുങ്കൽ തൊമ്മൻ , | ൩ | | |
| ചെമ്പു. വടക്കുംഭാഗത്തു പുന്നൂസ , | ൧ | | |
| ചേർത്തല എഴുപുന്നയിൽപാറായിൽതരകൻ, | ൪ | ൧൪ | |
| ടി. മുൻസിപ്പുകോട്ടു വക്കീൽ വർക്കി , | ൨ | | |
| ടി. ടി. പി. ഐ. ചാണ്ടി , | ൨ | | |
| മാവേലിക്കര എം. എ. ചാക്കൊ മജിസ്ത്രേട്ടു ബി. എ. | ൭ | ൧൭ | ൮ |
| ചക്കരക്കടവു മഴവഞ്ചേരിപ്പറമ്പത്തു മാത്തു , | ൬ | | |
| പി. കുഞ്ഞിച്ചാക്കൊ ചാണ്ടി , | ൨ | | |
| മുളക്കുളം എടത്തോട്ടിൽ കുര്യൻ , | ൧ | ൧൪ | |
| കോതമംഗലം ബ: വലിയ പള്ളിയോഗം | ൧ | ൧൪ | |
| ടി. ബ; ചെറിയ പള്ളിയോഗം | ൩ | | |
| ടി. തകിടിയേൽ വർക്കി , | ൧ | ൧൪ | |
| ടി. കല്ലുങ്കൽ ഉതുപ്പു വർക്കി , | ൧ | ൧൪ | |
| ടി. പുതുക്കയിൽ ശീമോൻ , | ൧ | ൧൪ | |
| ബ: മാറാട്ടിപ്പള്ളിയോഗം | ൨ | | |
| കോക്കൂർ തൊളിപറമ്പിൽ ചാക്കൊ , | ൧ | ൧൪ | |
| കുന്നംകുളം പനയ്ക്കൽ ഇയ്യാക്കു , | ൩ | | |
| ടി. പനയ്ക്കൽ ഇയ്യാക്കു ഉതുപ്പു , | ൬ | | |
| ടി. തോലത്തു പൌലൂസ പൌലൂസ , | ൩ | | |
| ടി. പനയ്ക്കൽ വറിയതു താവു , | ൧ | ൧൪ | ൪ |
| ടി. ചെറുവത്തൂർ അപ്പു ചാക്കപ്പായി , | ൪ | ൧൪ | ൪ |
| കടമ്പനാട്ടു താഴെതിൽ ഗീവറുഗീസു , | ൨ | ൧൪ | |
| ടി. ബ: പള്ളിയോഗത്തിൽ നിന്നു , | ൩ | | |
| കുന്നംകുളം- കല്ലേലാട്ടു മുതലാളി , | ൧ | ൧൨ | ൮ |
| ബ: കാഞ്ഞിരക്കാട്ടു ഗീവറുഗീസു കത്തനാരു , | ൧ | ൧൩ | ൮ |
| നെല്ലിമൂട്ടിൽ മുതലാളി , | ൩ | | |
| പുത്തൂർ കെ. എം. ജോർജ്ജ രെജിസ്ത്രാർ , | ൩ | | |
| ഓമല്ലൂർ പാറക്കൽ തോമ്മാ കത്തനാരു , | ൧ | ൧൩ | ൧൨ |
| ആറന്മുള പറയരിയത്തു പുന്നാക്കാട്ടു വടക്കേതിൽ ഗീവറുഗീസു | ൨. | | |
| ചെങ്ങന്നൂർ കൊച്ചുകടത്തോട്ടിൽ ഗീവറുഗീസു , | ൧ | ൧൪ | |
| കരുനാഗപ്പള്ളി വടക്കേടത്തു ഇട്ടി ഇട്ടി , | ൧ | ൧൪ | |
| റാന്നി കണ്ണങ്കുഴയത്തു കുര്യൻ , | ൨ | | |
| ഇലന്തൂർ പുത്തൻ വീട്ടിൽ അച്ചൻ , | ൧ | ൧൪ | ൪ |
| മൈലപ്ര ഉമ്മൻ കല്ലുകടവിൽ മത്തായി , | | ൨൧ | |